# ശ്രീയേശുചരിതം.




ഗ്രന്ഥകത്താ.

കെ. വി. ചാക്കൊ.

ചെങ്ങന്നൂർ, തിരുവിതാംകൂർ.

Corrected and reprinted
second edition 1000 copies.

Approved by the Cochin and Travancore
Text book committees as non-detailed text
for Form IV.

---

Publishers, The Central Travancore
Rural Banking Union Ltd.
Chengannur, Travancore.

൧൦—൨—൧൦൮. വില ൳ ചക്രം.

Printed at
The Bhaje-Bharatham Press,
Chengannur, Travancore.

# മുഖവുര.

ഹൈന്ദവ പുരാണപുരുഷന്മാരുടെ ചരിത്രംപോലെ ക്രിസ്തുമതസ്ഥാപകനായ യേശുഭഗവാൻെറ ഒരു ലഘുചരിത്രം ലളിതമായ ഭാഷയിൽ എഴുതണമെന്നു എനിക്കുണ്ടായ അതിയായ ആകാംക്ഷയാണു് ഇങ്ങനെ ഗ്രന്ഥരൂപത്തിൽ പ്രത്യക്ഷപ്പെടുന്നതു് എൻെറ ഉദ്ദേശ്യം എത്രമാത്രം ഫലപ്രദമായിട്ടുണ്ടെന്നു തീരുമാനിക്കേണ്ടതു വായനക്കാരാണു്.

ക്രിസ്തുദേവൻെറ മഹൽചരിതം അനേകവഷങ്ങളായി ഭൂലോകത്തിൻെറ നാനാഭാഗങ്ങളിലും നാനാഭാഷകളിലും കീൎത്തിക്കപ്പെട്ടു് പോരുന്നുണ്ടെങ്കിലും ഭാരതഖണ്ഡത്തിൽ ആ പുണ്യാത്മാവിനു് യഥായോഗ്യമായ മഹനീയസ്ഥാനം ലഭ്യമായിട്ടില്ല. ക്രിസ്തുദേവൻെറ തപസ്സും, ലഘുജീവിതവും, ബ്രഹ്മചൎയ്യവും, അദ്വൈതപരമായ സാരോപദേശവും, ഭൗമികാഡംബരപ്രിയന്മാരായ പാശ്ചാത്യരേക്കാൾ മുമുക്ഷുക്കളായ ഭാരതീയരെയാണ കൂടുതൽ ആകഷിക്കേണ്ടതു്. ഭാരതീയ മഹഷികളുടെ ചിന്താസന്താനമായ "വേദാന്തം" എന്ന ഉരകല്ലിന്മേൽ ഉരച്ചു നോക്കുന്നപക്ഷം ദുർഗ്രാഹ്യമെന്നോ .അൎത്ഥരഹിതമെന്നോ പറഞ്ഞു പാശ്ചാത്യപണ്ഡിതന്മാർ തള്ളിക്കളഞ്ഞിരിക്കുന്ന ബഹുശതം തത്വോപദേശങ്ങളുടെ മാററും മഹിമയും മനസ്സിലാക്കുവാൻ കഴിയും. കേരളീയക്കു അതിനു ഒരു

അവസരം ഉണ്ടാക്കിക്കൊടുക്കുക എന്നുള്ളതാണ് ഈ ഗ്രന്ഥനിർമ്മാണത്തിൻെറ വേറൊരുദ്ദേശ്യം.

ക്രിസ്തുഭഗവാനെപ്പററി വലിയ ജ്ഞാനമില്ലാത്തവരെ ഉദ്ദേശിച്ചു എഴുതീട്ടുള്ളതാകയാൽ സംഭവബഹുലമായ ആ ജീവചരിത്രത്തിലെ ചില പ്രധാനഭാഗങ്ങൾ പോലും ഈ ഗ്രന്ഥത്തിൽ വിസ്മരിച്ചുകളയേണ്ടിവന്നിട്ടുണ്ട്. ഭഗവാൻെറ പർവ്വതപ്രസംഗം, തത്വജ്ഞാനപരമായ പ്രഭാഷണങ്ങൾ, ഇവ അതിഗഹനങ്ങളാകയാൽ സാധാരണന്മാരുടെ ചിന്തയ്ക്കു ഉപരിസ്ഥിതമാണെന്നു കരുതി ഉപേക്ഷിച്ചിട്ടുള്ളതാണ്. ഗ്രന്ഥകർത്തൃസ്ഥാനകാംക്ഷയല്ല പ്രത്യുത സൽകഥാകഥനത്തിലുള്ള സന്തോഷം ഒന്നുമാത്രമാണ് എന്നെ ഈ പുസ്തകനിർമ്മാണത്തിന് പ്രേരിപ്പിച്ചിട്ടുള്ളത്. എനിക്കനുഭവമായ ആ സന്തോഷം മററുള്ളവർക്കും അനുഭവപ്പെട്ടുവെങ്കിൽ ഞാൻ കൃതാർത്ഥനായി.

ഗ്രന്ഥകർത്താ.

# അവതാരിക.

കഴിഞ്ഞ ൨൦ വഷങ്ങളായി ക്രിസ്തുദേവനെക്കുറിച്ച് എഴുതിയിരിക്കുന്ന പുസ്തകങ്ങൾക്കു കണക്കില്ലെന്നു തന്നെ പറയാം. ഇവയിൽ അധികപങ്കം, പാശ്ചാത്യദേശങ്ങളിൽനിന്നു പ്രസിദ്ധം ചെയ്തിട്ടുള്ളതാണ്.

മഹാത്മാഗാന്ധിയുടെ പുറപ്പാടോടുകൂടി ക്രിസ്തുദേവൻെറ ഉപദേശത്തിൽ ഇൻഡ്യാക്കാർ കൂടുതൽ താല്പയ്യം പ്രദശിപ്പിക്കുന്നുണ്ട്. സത്യം ഒരാളിൻെറ സ്വാധീനത്തിൽ മാത്രമുള്ളതല്ല. തമ്മിൽ തമ്മിൽ അഭിപ്രായം പകരാതെ ഇരുന്നാലും മഹത്തായ ഒരു വലിയ ആശയം തന്നെയും പലരിലും ഉദിച്ചു എന്നു വരാം. ഇതു് വാസ്തവമെങ്കിലും, ക്രിസ്തുദേവൻെറ ആശയത്തോടു .മഹാത്മാഗാന്ധി പല സ്ഥാനങ്ങളിലും യോജിക്കുന്നു എന്നു നമുക്കറിയാം. അങ്ങനെ ഇരിക്കെ ക്രിസ്തുദേവൻെറ ചരിത്രവും ആശയങ്ങളും നാം അറിഞ്ഞിരിക്കേണ്ടതാണ്.

രാഷ്ട്രത്തെ വിട്ടു് നാം ആലോചിക്കുന്നപക്ഷവും ലോകത്തെ നന്മയിലേക്കു നടത്തുന്നതിനു സഹായിച്ചിട്ടുള്ള ഒരു ദേഹമാണ് ക്രിസ്തു എന്നു നാം സമ്മതിക്കും. അങ്ങനെയുള്ള ഒരു ദേഹത്തിൻെറ ചരിത്രം നാമെല്ലാവരും അറിഞ്ഞിരിക്കേണ്ടതാണ്; തക്കമില്ല.

രാമായണത്തിലെയും മഹാഭാരതത്തിലെയും ധാ

രാളും കഥകൾ ഗദ്യമായും പദ്യമായും മലയാളം ടെക്സ്റ്റ് പുസ്തകങ്ങളായി കുട്ടികൾ വായിക്കുന്നതുകൂടാതെ പ്രായം ചെന്ന ആളുകൾക്ക് വായിക്കാൻകൂടി സൌകര്യമുണ്ടാക്കിയിരിക്കുന്ന സ്ഥിതിയ്ക്കു് ശ്രീയേശുനാഥന്റെ ജീവചരിത്രം വായിക്കുന്നതിനും സൌകര്യമുണ്ടാക്കി കൊടുക്കേണ്ടതാണു്.

ഇതിനു നമ്മെ സഹായിക്കുന്ന ഒരു നല്ല പുസ്തകമത്രെ "ശ്രീയേശുചരിതം".

വേദപുസ്തകകഥകൾ വായിക്കുന്നതിനു ബാധകമായി നിൽക്കുന്നതു് അതിന്റെ ഭാഷയാണെന്നു പറയാറുണ്ടു്. അതു തെററായാലും ശരി ആയാലും മി. ചാക്കോയുടെ ഈ കൃതിക്കു ആ ആക്ഷേപം പറയാവുന്നതല്ല. ഭാഷ അവസരോചിതം പോലെ ലളിതവും പ്രൌഢവുമായിരിക്കുന്നു.

ഇതു ക്രിസ്ത്യാനികളെ മാത്രം ഉദ്ദേശിച്ചു് എഴുതിയിരിക്കുന്ന ഗ്രന്ഥമല്ല. കഥ നല്ലഭാഷയിലും ഭംഗിയായും എഴുതിയിട്ടുണ്ടെന്നല്ലാതെ ക്രൈസ്തവസഭകളുടെ ഉപദേശങ്ങളൊന്നും ഇതിൽ ചേർത്തിട്ടില്ല.

ഈ പുസ്തകം അർഹിക്കുന്ന പ്രചാരം ഇതിനുണ്ടാകുമെന്നു ഞാൻ വിചാരിക്കുന്നു,

കെ, കെ. കുരുവിള എം. എ. ബി. ഡി.

# ശ്രീ*യേശുചരിതം.

## അദ്ധ്യായം ൧.

## ബാല്യം.

---

ദുഷ്ടശിക്ഷണത്തിനും ശിഷ്ടരക്ഷണത്തിനും ധൎമ്മസംസ്ഥാപനത്തിനുമായി ലോകാവതാരം ചെയ്തിട്ടുള്ള മഹാത്മാക്കളിൽ പലതുകൊണ്ടും ക്രിസ്തുഭഗവാനു അദ്വിതീയസ്ഥാനമുണ്ടു്. യൂറോപ്പ്, അമേരിക്ക, ആസ്ട്രേലിയ ഈ മൂന്നുഖണ്ഡങ്ങളിൽ നിവസിക്കുന്ന ജനങ്ങൾ ഒരുപോലെയും, ഏഷ്യാ, അഫ്രിക്ക ഈ വൻകരകളിലെ ജനാവലിയിൽ ഒരു വലിയ പങ്കും ക്രിസ്തുമതാവലംബികളും ക്രിസ്തുഭക്തന്മാരുമാണ്. ഭാരതവൎഷത്തിൽ ഹിമവത്സേതുപൎയ്യന്തം ശ്രീരാമന്റെ മഹൽചരിതം ഏതുപ്രകാരം ആദരിച്ചുപോരുന്നുവോ അതുപോലെതന്നെ മേൽപറയപ്പെട്ട ഭൂഖണ്ഡങ്ങളിലെല്ലാം ക്രിസ്തുചരിതത്തെ പാവനമായി പരിഗണിച്ചുപോരുന്നു.

മഹാകായന്മാരായ പലസ്ത്യന്മാർ അധിവസിച്ചിരുന്നതിനാൽ 'പാലസ്റ്റൈൻ' എന്നനാമധേയത്താൽ അറിയപ്പെടുന്നതും ചരിത്രപ്രസിദ്ധവും ജോർഡാൻ

---

* ഭഗവാനു് യേശുവെന്നും ക്രിസ്തുവെന്നും രണ്ടുനാമങ്ങളുണ്ടു്.

ന്ദിയാൽ സമാശ്ലേഷിതവും സംപുഷ്ടവുമായ ആ രാജ്യത്തു 'ബേത്ലഹേം' എന്ന നഗരിയിൽ ഏകദേശം ൨൦൦൦ വഷങ്ങൾക്കു മുൻപു ക്രിസ്തുഭഗവാൻ തിരുവവതാരം ചെയ്തു.

'ബേത്ലഹേം' ക്രിസ്തുവിന്റെ മാതാപിതാക്കന്മാരുടെ സ്വദേശമായിരുന്നില്ല. അന്നു പാലസ്റ്റൈൻ സുപ്രസിദ്ധ റോമാചക്രവത്തിമാരുടെ ഭരണത്തിൻ കീഴിലായിരുന്നു. ക്രിസ്തുവിന്റെ ജനനകാലത്തു ഒഗസ്റ്റസ് കൈസറെന്ന ചക്രവത്തിയാണു റോമാസാമ്രാജ്യം ഭരിച്ചുവന്നിരുന്നതു. അദ്ദേഹത്തിന്റെ കീഴിലുള്ള രാജ്യങ്ങളിലെല്ലാം ജനസംഖ്യ എടുക്കുന്നതിനു ഒരു ദിനം നിണ്ണയിക്കുകയും അന്നേദിവസം സാമ്രാജ്യത്തിൻ കീഴിലുള്ള സകല സ്ത്രീപുരുഷന്മാരും അവരവരുടെ പൂവികന്മാരുടെ സ്വദേശത്തു എത്തിച്ചേരണമെന്നു റോമാകൈസർ ആജ്ഞ നൽകുകയും ചെയ്തു. കൈസറിന്റെ അലംഘനീയമായ ആജ്ഞയെ ആദരിച്ചു ക്രിസ്തുവിന്റെ അച്ഛനായ ജോസഫ് സ്വവാസസ്ഥലമായ 'നസറേത്തു' പട്ടണം വിട്ടു സ്വവംശത്തിന്റെ പുരാതന ആസ്ഥാനമായ ബേത്ലഹേമിൽ എത്തി, അദ്ദേഹത്തോടൊന്നിച്ചു സ്വസഹധമ്മചാരിണിയും പൂണ്ണഗർഭിണിയുമായ മറിയയും ഉണ്ടായിരുന്നു.

ജോസഫിനേയും മറിയയേയും പോലെ തന്നെ അവരവരുടെ വംശത്തിന്റെ പഴയ ആസ്ഥാനത്തിലേക്കു അന്നു വന്നുചേന്ന പുരുഷാരം അസംഖ്യമായിരുന്നു- തൻമൂലം ക്രിസ്തുവിന്റെ അച്ഛനമ്മമാക്കു അന്നത്തെ രാത്രി കഴിച്ചുകൂട്ടുന്നതിനു സ്ഥലം കിട്ടിയില്ല.

ഇരിക്കുന്നതിനുപോലും മേൽക്കൂരയുള്ള ഒരിടം ലഭിക്കാതിരുന്ന ആ സ്ഥലത്തുവച്ചു മറിയയുടെ പ്രസവത്തിനുകാലമായി. അന്വേഷിച്ചതിൽ വേറെ സ്ഥലം ഒന്നുംതന്നെ കിട്ടായ്കയാൽ സമീപത്തുണ്ടായിരുന്ന ഒരു പശുത്തൊഴുത്തു മറിയയുടെ സൂതികാലയമായി സ്വീകരിക്കേണ്ടി വന്നു. ഇങ്ങനെയുള്ള ഒരു പരിതസ്ഥിതിയിലാണ് ക്രിസ്തുവിന്റെ ജനനം.

സൽഭരണംകൊണ്ടും, ദൈവഭക്തികൊണ്ടും, ഭുജവീര്യംകൊണ്ടും, ഐശ്വര്യാദി സമ്പൽസമൃദ്ധികൊണ്ടും, ജഗൽപ്രസിദ്ധന്മാരായ ഡേവിഡ്, സോളമൻ, ഈ മഹാരാജാക്കന്മാരുടെ വംശത്തിലായിരുന്നു ജോസഫിന്റെ ജനനമെങ്കിലും അദ്ദേഹം നിർദ്ധനനായിരുന്നു. കൂലിവേലചെയ്തു മാത്രമാണ് അദ്ദേഹം ഉപജീവനംകഴിച്ചുവന്നത്. തൻമൂലം ക്രിസ്തുവിന് ഉന്നതകുടുംബജാതന്മാക്കുണ്ടാകാവുന്ന യാതൊരു സാഹചര്യവും ബാല്യത്തിൽ സംപ്രാപ്തമായിരുന്നില്ല. അന്നന്നത്തെ അഷ്ടികഴിക്കുന്നതിനു ജോസഫ് പണിഎടുക്കുമ്പോഴം അദ്ദേഹത്തെ ആ കൃത്യത്തിൽ സഹായിക്കയായിരുന്നു ക്രിസ്തുവിന്റെ ബാല്യദശയിലെ ജോലി. അതുകൊണ്ടു ഭാവിപൌരന്മാക്കു ബാല്യദശയിൽ ലഭിക്കേണ്ട പഠിത്തമോ മററു പരിശീലനമോ അദ്ദേഹത്തിനു ലഭ്യമായില്ല. കുടുംബഭാരത്താൽ ക്ലേശിക്കുന്ന പിതാവിനോടു സഹതപിച്ചും അദ്ദേഹത്തെ ആവുന്ന വിധത്തിലെല്ലാം സഹായിച്ചും, മാതാവിന്റെ വിഷമമേറിയ കുടുംബഭാരത്തിൽ കഴിയുന്നതു സഹകരിച്ചും ക്രിസ്തു ബാല്യകാലം കഴിച്ചു.

ക്രിസ്തുവിനു പന്ത്രണ്ടു വയസ്സായപ്പോൾ അദ്ദേഹത്തിൻെറ അച്ഛനമ്മമാർ അദ്ദേഹത്തെ ഒരിക്കൽ തങ്ങളുടെ കൂടെ 'ജറുസലേം' നഗരിയിൽ കൊണ്ടുപോയി. 'പെസഹാ' ദിനത്തിൽ 'ജറുസലേം' ദേവാലയത്തിൽവെച്ചു പല ആഘോഷങ്ങളും ഉണ്ടായിരുന്നതിൽ പങ്കുകൊള്ളുന്നതിനായിരുന്നു ജോസഫും മറിയയും 'ജറുസലേ'മിൽ പോയതു്. 'പെസഹാ' എന്നുള്ളതു് ജൂതന്മാരുടെ പൂർവികന്മാർ ഈജിപ്‌റ്റിൽ ഫറോവിൻെറ അടിമയിൽനിന്നു് സ്വതന്ത്രന്മാരായതിനെ അനുസ്മരിപ്പിക്കുന്നതിനു ദൈവകല്പനയാൽ വത്സരംതോറും നടത്തിവന്ന ഒരു മഹോത്സവമായിരുന്നു. ഈ സുദിനം സംബന്ധിച്ചുള്ള എല്ലാവിധ ആഘോഷങ്ങളിലും സംബന്ധിച്ചശേഷം ജോസഫും മറിയയും 'ജറുസലേ'മിൽനിന്നു മടങ്ങി. ബാലൻ അവരോടുകൂടെ ഇല്ലായിരുന്നു എങ്കിലും തങ്ങളുടെ വല്ല ബന്ധുമിത്രാദികളോടുമൊരുമിച്ചു ക്രിസ്തുവും യാത്രതിരിച്ചുകാണുമെന്നു അദ്ദേഹത്തിൻെറ മാതാപിതാക്കന്മാർ വിചാരിച്ചു. ഏകദേശം ഒരു ദിവസത്തെ വഴി പോന്നിട്ടും ക്രിസ്തുവിനെ കാണായ്കയാൽ അവർ വ്യസനാക്രാന്തരായി. പുത്രനെ അന്വേഷിച്ചു് ജോസഫും മറിയയും തിരികെ ജറുസലേമിലേക്കു പോയി.

ബാലനായ ക്രിസ്തു ജറുസലേം ദേവാലയത്തിൽ അനേകം വിദ്വാന്മാരാലും ശാസ്ത്രജ്ഞന്മാരാലും അലംകൃതമായിരുന്ന ഒരു മഹൽസദസ്സിൽ പ്രവേശിച്ചു വാഗ്വാദം ചെയ്കയായിരുന്നു. സദസ്യർ ക്രിസ്തുവിൻെറ അനിതരസാധാരണമായ വിജ്ഞാനത്തിൽ ആ

ശ്ചര്യഭരിതരായിത്തീൎന്നു. അവിടെ വാദപ്രതിവാദം ചെയ്ത വിഷയങ്ങളിലെല്ലാം ഭഗവാൻ സവിശേഷമായ ശ്രദ്ധ പതിപ്പിക്കുകയും ശാസ്ത്രജ്ഞന്മാൎക്കുപോലും വിഷമകരമായി തോന്നിയ അനേകം പ്രശ്നങ്ങൾക്ക് നിഷ്പ്രയാസം മറുപടി പറഞ്ഞുകൊണ്ടിരിക്കുകയുമായിരുന്നു.

പന്ത്രണ്ടു വയസ്സുമാത്രം പ്രായമുള്ള പുത്രനെ ഈ വിദ്വൽസദസ്സിൽ കണ്ടതിൽ ക്രിസ്തുവിൻെറ മാതാപിതാക്കന്മാൎക്ക് വളരെ ആശ്ചര്യം ഉണ്ടായി. മറിയ സന്തോഷഭരിതയായി "എൻെറ പുത്രാ! നിന്നെ തിരഞ്ഞു ഞാനും നിൻെറ പിതാവും എത്ര ദിവസങ്ങളായി കഷ്ടപ്പെട്ട് അലഞ്ഞു വലയുന്നു" എന്നുപറഞ്ഞു. അതിനു ഭഗവാൻ "നിങ്ങൾ എന്തിന് എന്നെ അന്വേഷിച്ചു. ഞാനെൻെറ പിതാവിൻെറ കാൎയ്യങ്ങളിൽ ഏൎപ്പെട്ടിരിക്കേണ്ടവനാണെന്നു് നിങ്ങൾക്കറിഞ്ഞുകൂടെയോ" എന്നുത്തരം പറഞ്ഞു. ഇങ്ങനെ പറഞ്ഞു ക്രിസ്തു അവരോടുകൂടി സ്വഭവനത്തിലേക്കു യാത്ര തിരിച്ച് അപ്പനമ്മമാരോടുള്ള അനുസരണത്തേയും ഭക്തിയേയും പ്രദൎശിപ്പിച്ചു.

ക്രിസ്തുഭഗവാൻ ലോകസേവനത്തിനു പുറപ്പെടുന്നതിനു മുൻപ്, ഒരിക്കൽ സ്വമാതാവിനോടുകൂടി 'കാനാ' എന്ന സ്ഥലത്തെ ഒരു വിവാഹവിരുന്നിൽ സംബന്ധിക്കുന്നതിനായി പോയിരുന്നു. സദ്യയുടെ ഒരു പ്രധാന വിഭവം വീഞ്ഞായിരുന്നു. ക്ഷണമനുസരിച്ച് ആഗതരായിരുന്ന അതിഥികൾക്കെല്ലാം ആവശ്യം പോലെ വിളമ്പുന്നതിന് ദ്രാക്ഷാരസം കരുതിയിരുന്നെങ്കിലും യാദൃശ്ചികമായി സദ്യയുടെ മദ്ധ്യത്തിൽ ഈ പാനീയം തീൎന്നിരിക്കുന്നുവെന്നു് കലവറക്കാരൻ

ആതിഥേയനെ അറിയിച്ചു. അവിചാരിതമായി ഉണ്ടായ ഈ ആവശ്യം നിറവേററുവാൻ ആ വീട്ടുകാൎക്കു യാതൊരു മാൎഗ്ഗവുമില്ലായിരുന്നു. മംഗളകരമായ പ്രസ്തുത കൎമ്മനിൎവ്വഹണത്തിൻെറ മദ്ധ്യത്തിൽ അപ്രതീക്ഷിതമായി നേരിട്ട ഈ അത്യാവശ്യത്തെ സാധിപ്പാൻ യാതൊരു നിവൃത്തിയുമില്ലാതെ ആ കുടുംബക്കാർധൎമ്മസങ്കടത്തിലായി. മറിയ ക്രിസ്തുവിനെ ഈ വസ്തുത അറിയിച്ചു അവരുടെ സങ്കടനിവൃത്തി വരുത്തിക്കൊടുക്കണമെന്നു് അപേക്ഷിച്ചു. മാതാവിൻെറ അപേക്ഷയനുസരിച്ചു് ആ ഭവനത്തിൽ ഉണ്ടായിരുന്ന ആറുകൽഭരണികളിൽ വെള്ളംനിറച്ചുവയ്ക്കുന്നതിനു് ഭഗവാൻ ആജ്ഞാപിച്ചു. ഭവനസ്ഥന്മാർ ഉടൻതന്നെ ഭരണികളിലെല്ലാം വെള്ളം നിറയെ സംഭരിച്ചു. 'ഇനിയും അതിൽനിന്നു അല്പം കോരി കലവറക്കാരനു കൊടുക്കുക' എന്നു ഭഗവാൻ ആജ്ഞാപിച്ചു. കലവറക്കാരൻ പാനീയം രുചിച്ചുനോക്കിയപ്പോൾ അതു് സദ്യയ്ക്കു് ആദ്യം ഉപയോഗിച്ച വീഞ്ഞിനേക്കാൾ ഗുണം കൂടിയതെന്നു കണ്ടു് ഏററവും അത്ഭുതപ്പെട്ടു. ഈ സംഭവം ഗ്രഹിക്കാതിരുന്ന കലവറക്കാരൻ വരനെ വിളിച്ചു് സദ്യയ്ക്കു ലഹരിയുള്ള വീഞ്ഞു് ആദ്യം കൊടുക്കുകയും ലഹരി കുറഞ്ഞതു് അവസാനമാക്കുകയുമാണല്ലോ പതിവു്. ഈ സദ്യയിൽ പൂൎവ്വാചാരത്തിനു വിപരീതമായി പ്രവൎത്തിക്കുന്നതെന്തു് എന്നുചോദിച്ചു ഭഗവാൻെറ ആവിർഭാവമാണു് ഇതിനു കാരണമായതെന്നറിഞ്ഞപ്പോൾ അവരെല്ലാവരും ആശ്ചൎയ്യപരതന്ത്രരായി. അങ്ങനെ ആ ഭവനത്തിലുള്ളവരുടെ സങ്കടനിവൃത്തി വരുത്തുവാൻ ക്രിസ്തു ആദ്യമായി തൻെറ അമാനുഷികശക്തിയെ പ്രദൎശിപ്പിച്ചു.

# വനവാസം.

## അദ്ധ്യായം ൨.

ലോകോദ്ധാരണത്തിന്ന ത്യാഗസന്നദ്ധനായി ഇറങ്ങിപ്പുറപ്പെടുന്നതിന്ന മുൻപ് ഭഗവാൻ നാല്പതുദിവസം വനവാസം ചെയ്തു ഉപവസിച്ചു. ലോകവുമായിട്ടുള്ള ബന്ധവിമോചനത്തിന്ന തുനിയുന്ന ഏതൊരു വ്യക്തിക്കും ഇപ്രകാരം ഒരു വിജനവാസം ആവശ്യം തന്നെയാണ്. ലോകബന്ധങ്ങളിൽ നിന്ന മനസ്സിനെ വിരമിപ്പിക്കുന്നതിന്നും, ഭൌതിക തൃഷ്ണകളിൽ നിന്ന് ശരീരത്തെ വിമുക്തമാക്കുന്നതിന്നും, ജീവിതഗതിയെ അഭിമുഖീകരിക്കുന്ന പ്രതിബന്ധങ്ങളോടും, വ്യാമോഹങ്ങളോടും പോരാടി ജയിക്കുന്നതിന്നും ഇങ്ങനെ ഒരു പരിശീലനം അത്യന്താപേക്ഷിതമായിട്ടാണ് ഇരിക്കുന്നത്. ജീവിതമാഹാത്മ്യം സിദ്ധിച്ചിട്ടുള്ള മഹാന്മാരെല്ലാം തന്നെ ഏതാദൃശമായ തപശ്ചര്യയെ സ്വീകരിച്ചിട്ടുമുണ്ട്. നാല്പതുരാപ്പകൽ, ജീവിതാവശ്യത്തിന്ന അപരിത്യാജ്യമായ അശനപാനാദികളുംപോലും ഉപേക്ഷിച്ചു ഭഗവാൻ വനത്തിൽ വസിച്ചു. ഈ കാലഘട്ടത്തിന്റെ അവസാനത്തിൽ ഭഗവാൻ ക്ഷുല്പിപാസാപീഡിതനായി.

നാല്പതുദിനരാത്രങ്ങൾ ഈശ്വരസംസർഗ്ഗത്തിൽ കഴിച്ച്, തപോധനനായി തീൎന്നിരിക്കുന്ന ക്രിസ്തുദേവന്ന ഒന്നും തന്നെ അസാദ്ധ്യമല്ലെന്നറിഞ്ഞ ദുൎഗ്ഗുണമൂൎത്തി (Satan) ഭഗവാനെ സമീപിച്ച് ലോകവ്യാമോഹ

ങ്ങൾക്ക അദ്ദേഹത്തെവശംവദനാക്കുന്നതിനശ്രമിച്ചു. 'ഭഗവാൻ ലോകവന്ദ്യനാണെന്നു മാത്രമല്ല ഇപ്പോൾ തപോനിധിയുമായിരിക്കുന്നു. ആ വനത്തിൽ ക്ഷുൽപിപാസാദിശമനത്തിനു യാതൊരു മാൎഗ്ഗവുമില്ല. അതുകൊണ്ടു അവിടെ സുലഭമായിരുന്ന 'ശിലാഖണ്ഡങ്ങളെ തപശ്ശക്തി ഉപയോഗിച്ചു അപ്പമാക്കിത്തീൎത്തു ക്ഷുത്തിനെ ശമിപ്പിപ്പാലും' എന്നു ഉണൎത്തിച്ചു. അപ്പഴപ്പോൾ മനുഷ്യനെ അഭിമുഖീകരിക്കുന്ന വ്യാമോഹങ്ങൾക്കും ഭക്ഷണവസ്ത്രാദി ആവശ്യങ്ങൾക്കും മനുഷ്യൻ വശംവദനാകുകയല്ല പിന്നെയൊ മനുഷ്യൻ പഞ്ചേന്ദ്രിയങ്ങളെ അടക്കി ആത്മസംയമനം ചെയ്തു് വിഷയനിവൃത്തനായി ജീവിക്കുകയത്രെ വേണ്ടതു എന്നു അറിഞ്ഞിരുന്ന ശ്രീയേശുഭഗവാൻ ആ ദുഷ്ടാത്മാവിനോടു "മനുഷ്യൻ അഭിവൃദ്ധി പ്രാപിക്കുന്നതു ആഹാരവിഹാരാദികളെക്കൊണ്ടു മാത്രമല്ല, ഈശ്വരപ്രോക്തങ്ങളായ മഹദ്വാക്യങ്ങളെക്കൊണ്ടും കൂടെയാകുന്നു" എന്നു പ്രതിവചിച്ചു.

ഈ ഉത്തരം കേട്ടു ഭഗ്നോത്സാഹനാകാതെ ആ ദുഷ്ടാത്മാവു് ഭഗവൽ സമീപത്തുനിന്നുകൊണ്ടു വീണ്ടും ഒരു മോഹാസ്ത്രംകൂടെ പ്രയോഗിച്ചു. ലോകപ്രസിദ്ധമായ ജറുസലേം നഗരിയിലെ ദേവാലയത്തിന്റെ ഉന്നതഗോപുരത്തിലേക്ക ഭഗവദ്ഹൃദയത്തെ ആകൎഷിച്ചു്, അങ്ങോട്ടു ഭഗവാനെ ആനയിച്ചിട്ടു് 'ആ ഉന്നതഗോപുരാഗ്രത്തിൽ നിന്നു കീഴ്പോട്ടു ചാടിയാലും. അങ്ങു് ദൈവപുത്രനാകയാൽ അവിടേക്ക യാതൊരാപത്തും സംഭവിക്കുകയില്ലല്ലൊ' എന്നുകഥിച്ചു. ഭഗവാൻ ആ ദുൎമ്മന്ത്രവാദിയോടു് 'ഈശ്വരനെ ഒരു വ്യ

ക്തിയും ചേതോവാക്കായങ്ങളാൽ സംശയിച്ചപോക രുതെന്നല്ലേ ഈശ്വരകല്പന' എന്നു ചോദിച്ചു.

അതിനുശേഷം ആ ശാപഗ്രസ്തൻ ലോകത്തിന്റെ പ്രാഭവങ്ങളിലേക്കു ക്രിസ്തുഭഗവാന്റെ മനസ്സിനെ വ്യാപരിപ്പിക്കുവാൻ ശ്രമിച്ചു. അളവും അറുതിയും ഇല്ലാത്ത ഈ ലോകത്തിന്റെ നിസ്സീമതയേയും മഹത്വത്തേയും, പ്രാഭവത്തെയും പററി വാഗ്വർഷം ചെയ്തശേഷം, ആ ദുരാത്മാവു് ഭൂമിയിലെ ഝില്ലിഝങ്കാരനാദമണ്ഡിമായ ഘോരാരണ്യങ്ങളേയും, സിംഹവ്യാഘ്രമൃഗഗണനിവേഷിതങ്ങളായ മഹാപർവതങ്ങളെയും, ഭൂലോകചക്രത്തെ അടക്കി ഏകച്ഛത്രാധിപതിയായി വാണിട്ടുള്ള മഹാരാജാക്കന്മാരുടെ പ്രാഭവപ്രൌഢികളെയുംമററും ഭഗവാനെ കാണിച്ചിട്ടു്, "എന്നെ വന്ദിച്ചാൽ ഈ ലോകത്തിന്റെ സകല വിഭവങ്ങളും ഞാൻ അങ്ങേയ്ക്കു പ്രദാനം ചെയ്യുന്നതും അവയുടെമേൽ ഏകച്ഛത്രാധിപത്യംനൽകുന്നതുമാണു്" എന്നു വാഗ്ദാനം ചെയ്തു. ഇതിനു ഭഗവാൻ ക്ഷുഭിതനായി സൃഷ്ടിസ്ഥിതിസംഹാരകർത്താവും സർവ്വജഗന്നിയന്താവും സർവാന്തര്യാമിയുമായ ഏകദൈവത്തെയല്ലാതെ മററു ആരെയും വന്ദിച്ചുകൂടായെന്നുള്ള ഈശ്വരനിയോഗത്തെ സർവ്വദുഷ്പ്രേരണകളുടെയും സാരഥിയായ ആ ദുരാത്മാവിനെ അനുസ്മരിപ്പിക്കയും, ആ മഹാദുഷ്ടനെ സ്വസന്നിധിയിൽനിന്നു് ആട്ടിപ്പായിക്കയും ചെയ്തു.

സകല ലൗകിക വ്യാമോഹങ്ങളിൽനിന്നും വേർപെട്ടു സർവതന്ത്രസ്വതന്ത്രനായി ക്രിസ്തുഭഗവാൻ ലോകോപദേശം ചെയ്യുന്നതിനും, മനുഷ്യവർഗ്ഗത്തിന്റെ പാപപരിഹാരം വരുത്തുന്നതിനും, പാപത്തിൽനി

ന്നു് ഉൽഭൂതമായ രോഗത്തെയും അതിൻെറ കാരണ ത്തെത്തന്നെയും ഉൻമൂലനാശം ചെയ്യുന്നതിനും ഒരു മാതൃകാജീവിതത്തിൻെറ ഉത്തമോദാഹരണം കാണ്ച്ചുകൊടുക്കുന്നതിനും ജിതേന്ദ്രിയനായി ലോക ത്തിൽ സഞ്ചരിച്ചു

---

# ലോകസേവനം.

## അദ്ധ്യായം ൩.

ക്രിസ്തുഭഗവാൻ ലോകസേവനത്തിനു ബദ്ധകങ്ക ണനായി ഇറങ്ങി പുറപ്പെട്ടതു് മുപ്പതാമത്തെ വയസ്സി ലാണു്. മൂന്നരക്കൊല്ലം മാത്രമെ ഭഗവാൻ ലോക സേവനത്തിൽ വ്യാപൃതനായിരുന്നുള്ളൂ. ദാരിദ്ര്യദുഃ ഖംമൂലം ജീവിതം ദുർഭരമായ സാധുജനങ്ങളിൽ ഒരു വനെപ്പോലെയാണു് അദ്ദേഹം ജീവിതം നയിച്ചതു്. അഗതികൾക്കും ആതുരന്മാൎക്കും അംഗഭംഗം വന്നവ ൎക്കും ഭഗവാൻ ആശ്വാസപ്രദനും ആലംബവുമായിരു ന്നു. ആ പുണ്യാത്മാവിൻെറ അതിശയപ്രവൃത്തികൾ ആതുര സംരക്ഷണത്തിനും ഈശ്വര മഹത്വത്തിനും വേണ്ടി മാത്രമായിരുന്നു. ഭഗവാൻെറ അച്ഛനമ്മമാ രൊ, ഭ്രാതാക്കളൊ, ബന്ധുക്കളൊ അദ്ദേഹത്തിനു സ ഹായമില്ലായിരുന്നുവെന്നു മാത്രമല്ല, അവരുടെ ഭവന ത്തിൽ അദ്ദേഹം അധികമായി വസിച്ചിട്ടുമില്ല. സ്വ ബന്ധുക്കളും സഹോദരന്മാരും അദ്ദേഹത്തിനു അനു കൂലികളായിരുന്നുമില്ല.

ദരിദ്രരോടും, അശരണരോടും ഭഗവാൻ വളരെ ആർദ്രത ഉള്ളവനായിരുന്നു. അത്ഭുതപ്രവൃത്തികളെല്ലാംതന്നെയും സാധുക്കളിലുള്ള മനസ്സലിവുകൊണ്ടുമാത്രമാണു് ഭഗവാൻ ചെയ്തതു്. ഒരിയ്ക്കൽ ശുഷ്കിച്ച കൈയോടുകൂടിയ ഒരു മനുഷ്യൻ ഭഗവൽസമീപം ആഗതനായി. അപ്പോൾ ക്രിസ്തു യഹൂദന്മാരുടെ വിശുദ്ധ (Sabith) ദിനത്തിൽ പള്ളിയിൽ പ്രസംഗിച്ചുകൊണ്ടു നിൽക്കുകയായിരുന്നു, തന്റെ പാദാന്തികത്തെ പ്രാപിച്ച ആ സാധുവിനെക്കണ്ടിട്ടു് ആർദ്രമനസ്കനായി 'നിന്റെ കൈ ഉയർത്തുക' എന്നു ഭഗവാൻ ആജ്ഞാപിച്ചു. അയാൾ കൈ ഉയർത്തി. അപ്പോൾ സ്വാധീനമില്ലാതെയും രക്തരഹിതമായും, മാംസഹീനമായും ഇരുന്ന ആ കൈയ് മറേറ കരംപോലെതന്നെ രക്തസമൃദ്ധവും മാംസളവുമായിത്തീർന്നു.

ഇങ്ങനെ ദീനദയാലുത്വം പ്രദർശിപ്പിച്ച മറെറാരു സംഭവം 'നായിൻ' (Nain) എന്ന പട്ടണത്തിലെ വിധവയുടെ ഏകപുത്രനും ഏകാവലംബവുമായ ഒരു യുവാവു മരിച്ചശേഷം അയാളെ ജീവിപ്പിച്ചതാണു്. ഭർത്താവിന്റെ അകാലനിര്യാണത്താൽ ലോകത്തിലെ സകല സന്തോഷവും നശിച്ച നിരുന്മേഷയും ചൈതന്യരഹിതയുമായ ഒരു സ്ത്രീരത്നമായിരുന്നു ആ യുവാവിന്റെ മാതാവു്. ആ സ്ത്രീയുടെ സകല ആശകളും ഏകപുത്രനിൽ അർപ്പിച്ചു, സ്വജീവിതലക്ഷ്യം പുത്രന്റെ ശ്രേയാഭിവൃദ്ധിയെന്നുമാത്രം കരുതി പ്രവർത്തിച്ചുവന്ന ആ വിധവ പുത്രന്റെ അകാലവിയോഗത്തിൽ ജീവച്ഛവമായിത്തീർന്നു. ക്രിസ്തുഭഗവാൻ ശിഷ്യന്മാരോടുകൂടെ യാത്രചെയ്യുമ്പോൾ ഒരു വലിയ ജനസംഘം അകാലനിര്യാണമടഞ്ഞ ആ യുവാവിന്റെ

മൃതശരീരത്തെ അനുഗമിക്കുന്നതുകണ്ടു. അനന്തരം കാരണം ഗ്രഹിച്ചപ്പോഠം ഭഗവാൻ തരളഹൃദയനായി അടുത്തുചെന്നു നിർജ്ജീവമായ ആ ശരീരത്തിൻെറ പുരോഭാഗത്തെ സ്പശിച്ചു. ആ വലിയ ആഠക്കൂട്ടവും മൃതശരീരത്തെ വഹിച്ചുകൊണ്ടുപോകുന്നവരും അവരവരുടെ സ്ഥാനങ്ങളിൽ നിന്നു. ഭഗവാൻെറ സ്പശനമാത്രയിൽ യുവാവു വീണ്ടും ജീവിച്ചു. അയാളുടെ നാസികയിൽ ശ്വാസോഛ്വാസം പ്രത്യക്ഷമായി. സിരകളിൽ രക്തം ത്വരിതഗമനം ചെയ്തുതുടങ്ങി, അയാഠം അരോഗ ശരീരനായിത്തീൎന്നു.

ഭൂലോകവാസത്തിനിടയിൽ അനേകായിരം രോഗികളെ ക്രിസ്തുഭഗവാൻ സുഖപ്പെടുത്തിയിട്ടുണ്ടു്. എങ്കിലും രോഗികളെ സുഖശരീരികളാക്കുന്നതിനെക്കാഠം പ്രാധാന്യം ഭഗവാൻ കല്പിച്ചിരുന്നതു പാപികളെ പാപനിവൃത്തന്മാരാക്കുന്നതിലാണു്. പാപമാണല്ലോ രോഗത്തിൻെറ മൂലം. അതിനാൽ ലോകത്തെ ആകമാനം ബാധിച്ചിരിക്കുന്ന മഹാരോഗങ്ങളെയെല്ലാം നിഷ്കാസനം ചെയ്യുന്നതിനുള്ള എളുപ്പവഴി അതിൻെറ മൂലകാരണമായ പാപത്തെ ലോകത്തിൽനിന്നു നിർമൂലനം ചെയ്യുന്നതാണല്ലൊ. തൻമൂലം രോഗശമനത്തിനു ഭഗവൽസന്നിധിയിൽ സമാഗതരായ അനേകരുടേയും പാപശമനമാണു് ഭഗവാൻ പ്രഥമമായി കരുതിയതു്.

ഒരിക്കൽ നാലുപേർ കൂടി എടുത്തു ഒരു പക്ഷവാതരോഗിയെ ക്രിസ്തുവിൻെറ സമീപം കൊണ്ടുചെന്നു. നിൻെറ പാപമോചനം ഞാൻ സാധിച്ചിരിക്കുന്നു എന്നു ഭഗവാൻ അയാളോടു അരുളിച്ചെയ്തു. അ

വിടെ കൂടിയിരുന്ന ജനങ്ങളെല്ലാം ഈ പ്രസ്താവനയിൽ ആശ്ചൎയ്യപ്പെട്ടു. പാപമോചനം നൽകുവാൻ തക്ക അധികാരമോ അവകാശമോ ആ മനുഷ്യനു എവിടെനിന്നു ലഭിച്ചു എന്നു് അവർ പരസ്പരം മന്ത്രിച്ചു. അവരുടെ മനോഗതം ഗ്രഹിച്ച ഭഗവാൻ അവരോടു "എൻെറ പാപമോചനത്തിനുള്ള പ്രാപ്തിയെ നിങ്ങഠം വൃഥാ സംശയിക്കുന്നു. അതുകൊണ്ടു നിങ്ങളുടെ അക്ഷികഠംക്കു ലക്ഷീഭവിക്കത്തക്ക ഒരു അത്ഭുതം ഞാൻ ഈ രോഗിയിൽ പ്രവൎത്തിക്കും." എന്നു പറയുകയും ആ പക്ഷവാതരോഗിയോടു "ഞാൻ നിന്നോടു കല്പിക്കുന്നു. എഴുനേററു നിൻെറ ശയ്യോപധാനങ്ങളെടുത്തു നിൻെറ ഭവനത്തിലേക്കു പരിപൂൎണ്ണ ആരോഗ്യമുള്ളവനായി മടങ്ങിപ്പോക" എന്നു ആജ്ഞാപിച്ചു. സകലരും ഈ ആജ്ഞയിൽ അതിശയിച്ചു. പക്ഷെ എന്തൊരത്ഭുതം! അവിടെ കൂടിയിരുന്ന ജനങ്ങഠം നിശ്ചഞ്ചലരായി നിരുന്മേഷരായി നോക്കിനില്ക്കവേ ആ പക്ഷവാതരോഗി-നാലുപേർ വഹിച്ചുകൊണ്ടു വന്ന ആ ആഠം—ശയ്യയും ചുമലിൽവഹിച്ചുകൊണ്ടു വേഗത്തിൽ അവിടെനിന്നു് സ്വഭവനത്തിലേക്കു പ്രയാണം ചെയ്തുതുടങ്ങി. സപ്തനാഡികളും തളൎന്നു, സുഖപ്രാപ്തിക്കുള്ള സകല ആശകളും അസ്തമിച്ചു, സൎവ്വ ഭിഷഗ്വരന്മാരാലും ത്യജിക്കപ്പെട്ട ആ മഹാരോഗി ഒരു നിമിഷമാത്രയിൽ സുഖശരീരിയായി സന്തോഷോന്മത്തനായി പോകുന്നതു കണ്ടിട്ടു് ആ ജനാവലി ആനന്ദാബ്ധിയിൽ മുഴുകി.

പ്രബോധനത്തിനും പ്രസംഗത്തിനും പ്രാൎത്ഥനയ്ക്കുമായിട്ടാണു് ക്രിസ്തുഭഗവാൻ സമയം അധികവും ഉപയോഗിച്ചതു്. രാത്രിസമയത്തിൽ അധിക ഭാഗ

വും അദ്ദേഹം പ്രാൎത്ഥനയ്ക്കും ഈശ്വരധ്യാനത്തിന്നമായി വിനിയോഗിച്ചു. അപ്പുഴപ്പോൾ ഭഗവൽ സന്നിധിയിൽ സമാഗതരായ രോഗാതുരന്മാരെ സുഖശരീരികളാക്കുക, ഭൂതപ്രേത പിശാചാദികളാൽ ബാധിതരായവരെ അവയിൽനിന്നു വിമുക്തരാക്കുക, ദുഷ്ടന്മാൎക്കു സന്മാൎഗ്ഗോപദേശവും, ശിഷ്ടന്മാൎക്കു് പ്രോത്സാഹനവും നൽകുക, മുതലായ പ്രവൎത്തനങ്ങളാൽ ഭഗവാൻ സന്താപ സമ്മിശ്രവും ദോഷകലുഷിതവുമായ ലോകത്തെ സന്തോഷസന്ദായകമാക്കിത്തീൎത്തു.

ആ പുണ്യാത്മാവിന്നു രോഗികളിലുള്ള കാരുണ്യാതിരേകം പോലെതന്നെ നിരാശ്രയരോടും പീഡിതരോടും അനുകമ്പയും ഉണ്ടായിരുന്നു. ഭഗവാൻെറ ഉപദേശം കേൾക്കുവാൻകൂടിയ ഒരു വലിയ ജനക്കൂട്ടത്തോടു സന്മാൎഗ്ഗപഥത്തിൽ നിന്നു വ്യതിചലിക്കാതിരിക്കുവാൻഒരിക്കൽ ഭഗവാൻ ചെയ്ത സുദീൎഘമായ പ്രസംഗം സമാപിച്ചപ്പോൾ സൂൎയ്യൻ ഏകദേശം അസ്തഗിരിയെ പ്രാപിച്ചിരുന്നു. മദ്ധ്യാഹ്നഭക്ഷണം പോലും കഴിക്കുന്നതിനു സാധിക്കാതിരുന്ന ആ വമ്പിച്ച ജനാവലിയിൻ ഭഗവാനുകരുണതോന്നി. ക്ഷുല്പിപാസാപീഡിതരായ ആ ജനക്കൂട്ടത്തെ അപ്പോൾ വിട്ടയച്ചാൽ അശരണരായ അവർ നിശ്ചയമായും ക്ഷീണാധിക്യത്താൽ ക്ലേശിക്കേണ്ടിവരും എന്നറിഞ്ഞു് ശിഷ്യവൎഗ്ഗത്തോടു അവൎക്കു ഭക്ഷണംനൽകണമെന്നാജ്ഞാപിച്ചു. ശിഷ്യഗണമാകട്ടെ ഭഗവാൻെറആജ്ഞയിൽ പരിഭ്രാന്തചിത്തരായി, ജനവാസമില്ലാത്ത ആ മരുഭൂമിയിൽ ഒരു വലിയ ജനക്കൂട്ടത്തിനു ഭക്ഷണം കൊടുപ്പാൻ ദുസ്സാദ്ധ്യമല്ലയോ എന്നു തമ്മിൽ ആലോ

ചിച്ചു. സ്വശിഷ്യന്മാരുടെ അന്തർഗ്ഗതം മനസ്സിലാ ക്കിക്കൊണ്ടു കൈവശം ഭക്ഷണയോഗ്യമായ വല്ലതെ ങ്കിലും ഉണ്ടോ എന്നു ആ ലോകഗുരു അവരോടു ചോ ദിച്ചു. ആ ജനതാമദ്ധ്യത്തിൽ അഞ്ചു് അപ്പവുംരണ്ടു മത്സ്യവും കരുതിക്കൊണ്ടു വന്നിരുന്ന ഒരു ബാലന്റെ കൈയിൽനിന്നു് ആ ഭക്ഷണസാധനങ്ങൾ അവർവാ ങ്ങി ഭഗവൽ സന്നിധിയിൽ കൊണ്ടുചെന്നു. ആ വ ലിയ ജനസംഘത്തെ മൈതാനത്തു് അണിയണിയാ യി ഇരുത്തുവിൻ എന്നു ഭഗവാൻ ആജ്ഞ നൽകിയ തിന്റെ ശേഷം ആ തുച്ഛമായ ഭക്ഷണസാധനങ്ങളെ സ്വഹസ്തങ്ങളിൽ എടുത്തു് അവിടെ സമാഗതരായിരു ക്കുന്ന ജനക്കൂട്ടത്തിനെല്ലാം തൃപ്തി അടയുവോളം വി തരണം ചെയ്യുന്നതിനു തക്കവണ്ണം അതു വദ്ധിക്കട്ടെ എന്നുള്ള ആശംസയോടുകൂടി ജനക്കൂട്ടത്തിനു വിതര ണം ചെയ്യുന്നതിനു് ആ ഭക്ഷണസാധനം സ്വശിഷ്യ ഹസ്തങ്ങളിൽ സമപ്പിച്ചു. ബഹുസഹസ്രം ജനത്തിനു ഭക്ഷിച്ചു തൃപ്തിപ്പെടത്തക്കവണ്ണം ആ അപ്പവും മത്സ്യ വും ഭഗവാന്റെ കരസ്പശനമാത്രയിൽ വദ്ധിച്ചു. അ വിടെ കൂടിയിരുന്ന സകല ജനങ്ങളും ഭക്ഷിച്ചു തൃപ്ത രായി. വളരെ പാത്രങ്ങളിൽ അവശിഷ്ടം ശേഖരിപ്പാ ൻ തക്കവണ്ണം ഭക്ഷണസാധനങ്ങൾ സമൃദ്ധമായിരു ന്നു. ഭഗവാനു സാധുക്കളുടെ സങ്കടത്തിൽ എത്ര ദുഃ ഖവും അനുകമ്പയും ഉണ്ടു് എന്നുള്ളതിനു ഇതു് ഉ ത്തമോദാഹരണമാകുന്നു.

ഇങ്ങനെ ആതുരന്മാക്കും അഗതികൾക്കും തപോ നിധിയായ ക്രിസ്തുഭഗവാൻ ഒരു ദാതാവും സങ്കേതസ്ഥാ നവുമായിരുന്നു. ക്രിസ്തുവിന്റെ ശിഷ്യന്മാരെല്ലാവരും

അധഃസ്ഥിതജനവിഭാഗത്തിൽപെട്ട മീൻപിടിത്തക്കാരായിരുന്നു. അവരിൽ ഭൂരിപക്ഷവും നിരക്ഷരകുക്ഷികളും ലോകജ്ഞാനമില്ലാത്തവരുമായിരുന്നു. ഭഗവാൻ ദിനരാത്രങ്ങൾ ഇവരോടൊന്നിച്ചാണ് കഴിച്ചിരുന്നത്.

ഒരിക്കൽ ഒരു മനുഷ്യൻ ക്രിസ്തുവിൻെറ ശിഷ്യനാകുവാൻ ആഗ്രഹിച്ചുകൊണ്ട് "ഞാൻ ഭഗവാനെ അനുഗമിക്കാം." എന്നുപറഞ്ഞു. ക്രിസ്തു അയാളോട "വായുവിൽ വിഹരിക്കുന്ന പക്ഷികൾക്ക് കൂട്ടകളും, ഭൂമിയിൽ സഞ്ചരിക്കുന്ന ജംബുകവൃന്ദങ്ങൾക്കു പാർപ്പിടത്തിനു കുഴികളുമുണ്ട്. എനിക്കൊ എൻെറ ഉത്തമാംഗത്തിനു വിശ്രമംനൽകാൻ സ്ഥലമില്ല" എന്നുത്തരംപറഞ്ഞു. ഇങ്ങനെ അഗതികളിൽവച്ച് അഗതിയും സാധുക്കളിൽവച്ച് സാധുവുമായിട്ടത്രെ ക്രിസ്തുഭഗവാൻ ലോകത്തിൽ വസിച്ചത്. ലോകത്തിൻെറ സമ്പൽസമൃദ്ധിയൊ പ്രതാപമോ ഭഗവാനെ ആകർഷിച്ചില്ല; അതിൽ ആകാംക്ഷയുമില്ലായിരുന്നു. സ്വന്തമെന്നു പറവാൻ ക്രിസ്തുവിനു ഈ ലോകത്തിൽ യാതൊന്നുമുണ്ടായിരുന്നില്ല.

ഭഗവാൻ ചെയ്ത അത്ഭുതപ്രവൃത്തികളിൽ ആശ്ചര്യപരതന്ത്രരായി ഭഗവാൻ പാലസ്റ്റൈനിലെ രാജാവാകണമെന്നു ഒരു വലിയ ജനക്കൂട്ടം നിർബന്ധിപ്പാൻവന്നു. ഭഗവാൻ അവരുടെ മനോഗതംഅറിഞ്ഞു് അവരുടെ ഇടയിൽനിന്നു തെററി ഒഴിഞ്ഞു മലകളിലേക്കു കയറിപ്പോയി. അവിടെ ഒരു രാത്രി മുഴവൻ വിശ്രമിച്ചു. ഭക്തന്മാർ ഭക്ത്യാദരപുരസ്സരം

അപ്പിക്കുന്ന ഭക്ഷണസാധനങ്ങളല്ലാതെ ആ പുണ്യാത്മാവ് ഉദരപൂരണാൎത്ഥം അന്യമാൎഗ്ഗങ്ങളെ അവലംബിച്ചിരുന്നില്ല.

ഈശ്വരസേവമൂലം സന്മാൎഗ്ഗത്തിൽ എത്തി നിൎവ്വതി അടയുന്നതിലുള്ള ഉത്തമമാൎഗ്ഗം ചൂണ്ടിക്കാണിച്ച് ലോകസേവനം ചെയ്യണമെന്നുള്ളതായിരുന്നു ഭഗവാന്റെ ജീവിതോദ്ദേശ്യം. ആയുഷ്കാലം മുഴുവനും ഭഗവാൻ ഈ ഉന്നതവും ഉത്തമവും സൎവ്വപ്രധാനവുമായ ഉദ്ദേശ്യത്തെ ലാക്കാക്കി പ്രവൎത്തിച്ച് സാധുക്കൾക്കു രക്ഷിതാവായും പാപികൾക്കു ആശ്രയമായും ജീവിച്ചു. രോഗികളെ സുഖശരീരികളാക്കിയും, ദുഃഖിതരെ സന്തോഷിപ്പിച്ചും, അവൎക്കു സത്യവും ഈശ്വരേംഗിതവും എന്താണെന്നുപദേശിച്ചും ഭഗവാൻ ഇഹലോകജീവിതത്തെ പരോപകാരപ്രദമാക്കിത്തീൎത്തു.

---

# ക്രിസ്തുഭഗവാന്റെ
# ഉപദേശം.

## അദ്ധ്യായം ൪.

ശിഷ്യഗണങ്ങൾക്കും ലോകത്തിനും ക്രിസ്തുഭഗവാൻ ഉപദേശിച്ചുകൊടുത്ത തത്വം ഭക്തിമാൎഗ്ഗമായിരുന്നു. പരിപൂൎണ്ണസ്നേഹവിശ്വാസത്തോടുകൂടി ദേവാരാധന നടത്തുന്ന ഏവൎക്കും ദൈവം സകല അ

നുഗ്രഹങ്ങളും പ്രദാനം ചെയ്യുന്നു എന്നും താൻ ലോകത്തെ പാപസാഗരത്തിൽനിന്നു് ഉദ്ധരിപ്പാൻ അവതാരം ചെയ്ത ഈശ്വരപുത്രനാണെന്നും, തന്നിൽ വിശ്വസിച്ചല്ലാതെ മനുഷ്യവർഗ്ഗത്തിനു മുക്തിയില്ലെന്നും താനല്ലാതെ മററവതാരങ്ങളൊന്നും ഇല്ലെന്നും അദ്ദേഹം പഠിപ്പിച്ചു.

അന്യാപദേശങ്ങൾ വഴിയാണു് ഭഗവാൻ തന്റെ തത്വോപദേശങ്ങളെ ലോകത്തിനു വിശദീകരിച്ചതു്. സ്വർഗ്ഗം എന്നതിനു് ദൈവരാജ്യമെന്നാണു് അദ്ദേഹം നാമകരണം ചെയ്തതു്. ദൈവം സർവ്വപ്രധാനമായി വസിക്കുന്ന സ്ഥാനത്തിനു സ്വർഗ്ഗം എന്നു പേർ. ഈ ദൈവരാജ്യത്തെ പല ഉപമകളാൽ ഭഗവാൻ ലോകത്തിനു വ്യക്തമാക്കി. ദൈവരാജ്യം ഉപദേശംമൂലം ലോകം മുഴുവൻ എങ്ങനെ വ്യാപിക്കുന്നു എന്നുള്ളതു ഭഗവാൻ പല അന്യാപദേശകഥകൾവഴിയായി മനുഷ്യരെ പഠിപ്പിച്ചു. ദൈവരാജ്യം പടർന്നുവ്യാപിച്ചു ലോകംമുഴുവൻ നിറയുന്നു. അതിന്റെ ഉത്ഭവം ചിലപ്പോൾ വളരെ തുച്ഛവും നിസ്സാരവുമായ സ്ഥാനങ്ങളിൽനിന്നായിരിക്കും. എങ്കിലും അതിനു സർവ്വലോക വ്യാപകത്വമുണ്ടാകും.

ഈ തത്വവിത്തുകളിലേക്കു് ഏററവും ചെറിയതായ ഒരു വിത്തിനെ ഉദാഹരിച്ചു് ഭഗവാൻശ്രോതാക്കളെ ഗ്രഹിപ്പിച്ചു. അതു് അനേകതരം വിത്തുകളുടെ മദ്ധ്യത്തിൽ അഗണ്യമായി തള്ളപ്പെടുന്നു. എങ്കിലും ഈ ഏററവുംചെറിയ വിത്തു ഭൂമിയിൽവീണുമുളച്ചു ഒരു വന്മരമായിത്തീരുന്നു. താരതമ്യേന അതിനേക്കാൾ പ്രാധാന്യമുണ്ടായിരുന്ന പല വിത്തുക

ൾ ഉത്ഭവിപ്പിച്ച ചെടികളേക്കാളും ഈ ചെടി വ ലുതായി അതു് ശാഖോപശാഖകളോടുകൂടെ വളരുന്നു അഗണ്യകോടിയിൽ തള്ളപ്പെട്ടിരുന്ന ആ വിത്തിൽനിന്നും പുറപ്പെട്ട ചെടി മററു ചെടികളേക്കാളും വലുതായിത്തീരുന്നു. അതിൻെറ ശാഖകളിലും ഉപശാഖകളിലും, അനേകം പക്ഷികൾ വന്നുവിശ്രമിക്കുന്നു.

ധനവാന്മാരോടു ക്രിസ്തുഭഗവാൻെറ ഉപദേശം അവക്കുള്ളതെല്ലാം ദരിദ്രക്കു വിതരണം ചെയ്യണമെന്നായിരുന്നു. ധനാർജ്ജനത്തിൽ ജാഗരൂകന്മാരായവർ സ്വർഗ്ഗാവകാശികളാകുന്നതിലും പ്രയാസം, ബ്രഹ്മാണ്ഡസമാനനായ ഒരു ഒട്ടകം മനുഷ്യദൃഷ്ടിക്കു് ഗോചരമാകാൻ പ്രയാസമുള്ള സൂചീസുഷിരത്തിൽകൂടെ കടന്നുപോകുന്നതിനാകുന്നു എന്നു ഭഗവാൻ പഠിപ്പിച്ചു.

ഇതിനുദാഹരണമായി ആ പുണ്യപുരുഷൻ ഒരു ഉപമ മനുഷ്യവർഗ്ഗത്തിനു ഉപദേശിച്ചു. വസ്ത്രാലങ്കാര വിഭൂഷിതനായി വന്മാളിക മുകളിൽ സുഖശയനം ചെയ്തു് ജീവിതക്ലേശം എന്തെന്നറിയാതെ സർവ്വദാ സുഖസൗഭാഗ്യങ്ങളനുഭവിച്ചുവന്ന ധനവാനായ ഒരു പ്രഭു ഉണ്ടായിരുന്നു. അയാൾക്കു് ലോകത്തിൽ യാതൊരാവശ്യവും സാധിക്കാത്തതായില്ലായിരുന്നു. പ്രഭുതാവും, ഭൃത്യഗണവും, മണിമേടകളും, ഭൂസ്വത്തും പരമ്പരാസിദ്ധമായിരുന്ന ആ മനുഷ്യൻ കളത്രപുത്രമിത്ര സമ്പൽ സമൃദ്ധിയോടുകൂടി ഭൂമിയിൽ സുഖിച്ചുവാണു. അയാളുടെ പടിപ്പുരമാളികയുടെ പടിവാതില്ക്കൽ 'ലാസറസ്സ്' എന്നു നാമധേയമുള്ള ഒരുമഹാദരിദ്രൻ

ദിവസം നയിച്ചുപോന്നു; ലാസറസ്സ് യാചകവൃത്തി മൂലമാണു് ഉപജീവനം കഴിച്ചുവന്നതു്. ധനവാൻെറ വാതില്ക്കൽ കാവൽ കിടന്നാൽ ഉഛിഷ്ടം എന്തെങ്കിലും ലഭിക്കുമെന്നായിരുന്നു അയാളുടെഉദ്ദേശ്യം. ഈ ദരിദ്രൻ ഭിക്ഷക്കാരനായിരുന്നുവെന്നു മാത്രമല്ല, അയാൾ മഹാ ഭയങ്കര രോഗാധീനനുമായിരുന്നു. ലാസറസ്സിൻെറ ഭയങ്കരരോഗംമൂലം വലിയ വ്രണങ്ങൾ അയാളുടെ ശരീരത്തിൻെറ നാനാഭാഗത്തുംവന്നു നിറഞ്ഞു അവ ദുർഗ്ഗന്ധപരിപൂരിതമായ വായുവിനെ ദിഗന്തങ്ങളിലേക്കു് വ്യാപരിപ്പിച്ചുകൊണ്ടിരുന്നു. ദുർഗ്ഗന്ധത്താൽ ആകൎഷിക്കപ്പെട്ടു് ശ്വാനന്മാർ അയാളുടെ വ്രണങ്ങളുടെ രസാസ്വാദനം സദാപി നിൎവ്വഹിച്ചുകൊണ്ടിരുന്നു. ലാസറസ്സ് അനേകകാലം ധനവാൻെറ പടിവാതിൽ കാത്തുകിടന്നിരുന്നുവെങ്കിലും ആ ഭൂലോക വൈശ്രവണൻെറ മേടയിൽ നടക്കുന്ന സദ്യയുടെ ഉച്ഛിഷ്ടംപോലും അയാൾക്കു വളരെ അപൂൎവ്വമായെ ലഭിച്ചുള്ളു. അന്നന്നത്തെ അഷ്ടി കഴിയാൻതന്നെ മാർഗ്ഗമില്ലാതെയും, അയാളുടെ ദീനാലാപങ്ങൾക്കാരും ശ്രദ്ധ നൽകാതെയും കിടന്നു് ആ സാധു മരിച്ചു. അനന്തശയനത്തിന്മേൽ പള്ളികൊള്ളുന്ന മഹാവിഷ്ണുവിനേപ്പോലെ സുഖശയനവും സുഖനിദ്രയും സുഖഭക്ഷണവും ചെയ്തുകൊണ്ടിരുന്ന ധനവാനും അധികകാലതാമസമൊന്നുംകൂടാതെ മരണാധീനനായി. ലാസറസ്സിൻെറ ശരീരം യഥാവിധി സംസ്കരിക്കുന്നതിനു് ആരും മുതിരാതിരുന്നതിനാൽ അതു് കാകനും കഴുകനും, ശ്വാനനും ഭക്ഷണമായിത്തീൎന്നു. എന്നാൽ ധനവാൻെറ ശവശരീരം ചന്ദനാദി സുഗന്ധ ദ്രവ്യങ്ങളാൽ ലേപനംചെയ്യപ്പെട്ടു് വസ്ത്രാലങ്കാര വിഭൂഷിത

മായി, ആഘോഷാഡംബരസമന്വിതം സംസ്കരിക്കപ്പെട്ടു.

സുഖദുഃഖസമ്മിശ്രമായ ഇഹലോകവാസം ഇങ്ങനെ സമാപിച്ചതിൻെറശേഷം അവർ പരലോകത്തിൽ അവരവൎക്കു ലഭിച്ച സ്ഥാനങ്ങളിൽ കാണപ്പെട്ടു. ലാസറസ്സ് സ്വർഗ്ഗത്തിൽ തൻെറ പ്രപിതാമഹനായ ഏബ്രഹാമിൻെറ മാറിൽ ചാരിസുഖിക്കുന്നതായിട്ടും ധനവാൻ നരകത്തിലെ അഗ്നികുണ്ഡമദ്ധ്യത്തിൽകിടന്നു വ്യസനാക്രാന്തനായി വലയുന്നതുമായിട്ടത്രെ പ്രത്യക്ഷപ്പെട്ടതു്. ധനവാൻെറയും ദരിദ്രനായ ലാസറസ്സിൻെറയും കുടുംബക്രൂടസ്ഥനായ ഏബ്രഹാമിനോടു ധനവാൻ 'പ്രിയ പിതാവെ, ഞാൻ ഇവിടെ ദുഃഖിതനും ദണ്ഡിതനുമായി കഷ്ടപ്പെടുന്നതു് ഭഗവാൻ ശ്രദ്ധിക്കുന്നില്ലേ. ദയതോന്നി പിതാവിൻ്റെ മടിയിൽ സുഖശയനം ചെയ്യുന്ന ലാസറസ്സിനോട് ഒരു തുള്ളി ജലം എൻെറ രസനാഗ്രത്തിൽ തളിക്കുന്നതിനു അനുജ്ഞ നൽകിയാലും'' എന്നു അപേക്ഷിച്ചു. അതിനു് ഏബ്രഹാം 'നീ നിൻെറ ഭൂലോകവാസകാലത്തു് ഹംസതൂളിശയ്യയിൽ ബഹുസഹസ്രം ദാസദാസീവൃന്ദത്താൽ പരിസേവിതനായി സുഖിച്ചു. ലാസറസ്സ് ദുഃഖവും അനുഭവിച്ചു. ഇവിടെ ലാസറസ്സ് സുഖവും നീ ദുഃഖവും അനുഭവിക്കുന്നു. ഭൂലോകത്തിലെ നിങ്ങളുടെ അനുഭവത്തിൻെറ പൎയ്യവസാനം ഇവിടെയാണു്. അവിടെ സുഖമനുഭവിക്കുന്നവൎക്കു ഇവിടെ ദുഃഖവും, അവിടെ ദുഃഖം അനുഭവിക്കുന്നവൎക്കു് ഇവിടെ സുഖവും അനുഭവമായി. അവരവരുടെ യോഗ്യതാനുസരണമുള്ള അനുഭവമാണു് അതാതു ലോകത്തിൽ അവരവൎക്കു് ലഭ്യമായിരിക്കുന്നതു്.

ഇതിൽ നീ ഇനിയും വ്യാകലപ്പെടേണ്ടആവശ്യമില്ല''
എന്നുപറഞ്ഞു് ധനവാൻെറ അപേക്ഷ നിരസിച്ചു.
ഈ കഥമൂലം ലൗകിക സുഖഭോഗങ്ങളിൽ രസിച്ചു കാലയാപനം ചെയ്യുന്നവക്ക് ആത്മിയ സൗഭാഗ്യം അനുഭവവേദ്യമാക്കുന്നതിനു് അസാദ്ധ്യമാണെന്നു് ഭഗവാൻ സ്ഥാപിച്ചു.

അന്നത്തെ ശാസ്ത്രജ്ഞന്മാരും വിദ്വാന്മാരും ഭഗവാനെ നീരസത്തോടും ദ്വേഷത്തോടുംകൂടി വീക്ഷിച്ചിരുന്നതിനാൽ സാധുക്കളേയും അധഃസ്ഥിതരേയും ഉദ്ദേശിച്ചാണു് ഭഗവാൻ ഉപദേശം നൽകിയതു്. ഇവക്ക് ഉപമമൂലമുള്ള ഉപദേശം ആയിരുന്നു സുഗ്രാഹ്യമായിരുന്നതു്. സാഗ്ഗീയകായ്യങ്ങളെ ലൗകിക സംഭവങ്ങളുമായി താരതമ്യപ്പെടുത്തിയാണു് ഓരോ തത്വങ്ങളെപ്പററി ഭഗവാൻ പ്രതിപാദിച്ചതു്. അജപാലകനെവിട്ട് വഴിതെററി അലഞ്ഞു ഘോരാരണ്യത്തിൽക്കൂടെ സഞ്ചരിക്കുന്ന ആടിനെ പാപിയായ മനുഷ്യനോടും, അതിനെ അന്വേഷിച്ച് വനാന്തർഭാഗത്തിൽക്കൂടി അലഞ്ഞുവലഞ്ഞു് അന്വേഷണം നടത്തുന്ന അജപാലകനെ, ദുമ്മാഗ്ഗപഥത്തിൽക്കൂടെ സൈചു്യവിഹാരംചെയ്യുന്ന പാപിയുടെ സന്മാഗ്ഗത്തിലേക്കുള്ള ആഗമനത്തെ ആകാംക്ഷിക്കുന്ന ദൈവത്തോടും ക്രിസ്തുഭഗവാൻ പലപ്പോഴും ഉപമിച്ചിട്ടുണ്ടു്.

ക്രിസ്തുദേവൻെറ ഉപമകൾ ചിലപ്പോൾ പാപികളോടും, ധനാർജ്ജനത്തിൽവ്യാമോഹിതരായവരോടും അത്യാപദേശരൂപേണയുള്ള കഠിനശാസനങ്ങളായിരുന്നതിനാൽ അവയെല്ലാം സന്ദർഭോചിതവുംഹൃ

മയസ്പൃശ്കവുമായിരുന്നു. തൻമൂലം ഭഗവാൻെറ ജന്മശത്രുക്കളായ ശാസ്ത്രജ്ഞന്മാർ തങ്ങളെ ഉദ്ദേശിച്ചാണു ഈ ഉപദേശങ്ങളെന്നു് ഊഹിക്കുകയും തദ്വാരാ ആ മഹാത്മാവിനോടു് രോഷാകുലരാകുകയും ഭഗവാനെ ദേഹോപദ്രവം ചെയ്യുന്നതിനു് പലപ്പോഴും ശ്രമിക്കുകയുംചെയ്തു. എങ്കിലും ആ പുണ്യപുരുഷൻ തൻെറ കൃത്യനിർവ്വഹണം നിർഭയമായിത്തന്നെ നടത്തിക്കൊണ്ടുപോന്നു. ഈശ്വരാജ്ഞയെ മറുത്തു സ്വേച്ഛാനുസരണം ജീവിതം നയിച്ചുവന്ന ജൂതജാതിയെ ഭഗവാൻ പലപ്പോഴും ഉപമാലങ്കാരംമൂലം കഠിനമായി കുററപ്പെടുത്തിയിട്ടുണ്ടു്.

വഴിതെററി അന്ധരായി നടക്കുന്ന മനുഷ്യവർഗ്ഗത്തെ എത്രകഠിനവേദനയോടെയാണു് സർവ്വചരാചരങ്ങളുടേയും ജനയിതാവായ ആ സ്വർഗ്ഗസ്ഥപിതാവു വീക്ഷിച്ചു വരുന്നതെന്നും അവരുടെ പ്രതിനിവർത്തനം എത്ര ആനന്ദത്തെയാണു് പ്രദാനം ചെയ്യുന്നതെന്നും ഉദാഹരിക്കുന്നതായി ഭഗവാൻ ഭൂലോകവാസക്കാലത്തു് ഒരു കഥാകഥനംചെയ്തു. യഥാവിധി ഗൃഹസ്ഥാശ്രമധർമ്മം നിർവ്വഹിച്ചു വന്നഒരു ഗൃഹസ്ഥനു യുവകേസരികളായ രണ്ടു പുത്രന്മാരുണ്ടായിരുന്നു. അവർ സർവ്വസുഖസമ്പൽ സമൃദ്ധിയിൽ കാലയാപനം ചെയ്തുവന്നു. അങ്ങനെയിരിക്കെ ഒരു സന്ദർഭത്തിൽ സീമന്തപുത്രൻ അച്ഛനോടു് "പിതാവെ! ഇച്ഛാനുസരണം ലോകവ്യാപാരങ്ങളിൽ പ്രവേശിക്കുന്നതിനും സ്വാതന്ത്ര്യജീവിതം നയിക്കുന്നതിനുമായി എനിക്കുള്ള ഓഹരി ഭാഗിച്ചു തരണമെ" എന്നു ആവശ്യപ്പെട്ടു. പുത്രൻെറ അസംഗതമല്ലാത്ത ഈ അർത്ഥനയനുസര

ച്ചു അയാൾക്കു ലഭിക്കേണ്ട സ്വത്തു മുഴുവൻ അഛൻ വിഭാഗിച്ചു കൊടുത്തു. തന്റെ ഭാഗം സ്ഥാവരജംഗമങ്ങളും, പൊൻവെള്ളി സാമാനങ്ങളും, ധാരാളം പണവും കരഗതമായതോടുകൂടി അയാൾ ദുർജ്ജനസഹവാസംചെയ്തു ധനവും സ്വത്തും ദുവ്വിനിയോഗപ്പെടുത്തുന്നതിനു ആരംഭിച്ചു. സ്വാൎത്ഥലാഭേഛുക്കളായ ദുഷ്ടന്മാരുടെ സഹവാസം മൂലം അയാളുടെ സ്വത്തു വേഗത്തിൽ അന്യാധീനമായി.

സ്വഹസ്തഗതമായ ധനംമുഴുവൻ വേശ്യാഗൃഹങ്ങളിലും, മദ്യഷാപ്പുകളിലും ചെലവഴിച്ച് ആ ദുർവൃത്തൻ ദരിദ്രനായ മാത്രയിൽ. സ്നേഹിതന്മാരും അയാളെ ഉപേക്ഷിച്ചു. പിതൃസ്വത്തായി തനിക്കു ലഭിച്ച വസ്തുവകകൾ നശിച്ചുംസ്നേഹിതന്മാർ ഉപേക്ഷിച്ചും അനന്യശരണനായിത്തീൎന്നയുവാവിനുപിന്നീടു ഭക്ഷണത്തിനുപോലും വഴിയില്ലാതായി തീൎന്നു. ക്ഷുത്ശമനത്തിനു നിവൃത്തിയില്ലാതെ അവസാനം അയാൾ ഭിക്ഷാപാത്രം കയ്യിലേന്തി തെണ്ടി നടന്നു അഷ്ടിക്കു വഴി അന്വേഷിച്ചു. ഭിക്ഷാടനം ക്ഷുൽപിപാസാശമനത്തിനു എളുപ്പമാൎഗ്ഗമല്ല എന്നയാൾക്കു അനുഭവവേദ്യമായി. ഒടുവിൽ; അയാൾ ഗതികെട്ടവനായി നടക്കുമ്പോൾ പന്നികളുടെ ഒരു ഇടയനായി നിയമിക്കപ്പെട്ടു. സൂകരവൃന്ദത്തിനു നൽകുന്ന തീററി സാധനങ്ങൾ കൊണ്ടെങ്കിലും വിശപ്പടക്കാം എന്നു അയാൾ ആഗ്രഹിച്ചു. അങ്ങനെ ഉന്നതസൌധങ്ങൾക്കു പകരം പന്നിത്തൊഴുത്തും, പട്ടുമെത്തയ്ക്കു പകരം വൈക്കോൽ വിരിച്ചമൺതറയും ഐശ്വൎയ്യസമ്പൽസമൃദ്ധമായ സാഹചൎയ്യത്തിനു പ

കരം ദുർഗ്ഗന്ധപൂരിതമായ അന്തരീക്ഷവും അനുഭവമായി കഷ്ടപ്പെടുമ്പോൾ, അയാൾ പൂർവ്വജീവിതരീതികളെപ്പററിയും അഛനമ്മമാരെപ്പററിയും സ്മരിച്ചുതുടങ്ങി. "എൻെറ പിതൃഭവനത്തിൽ എത്ര ദാസീദാസന്മാർ എന്നേക്കാൾ സുഖത്തിലും സന്തോഷത്തിലും സമൃദ്ധിയിലുമാണു് കഴിഞ്ഞു കൂടുന്നതു്. എനിക്കു് സൂകരോചിതമായ ആഹാരം തന്നെ കിട്ടാൻ വിഷമമായിരിക്കുന്നുവല്ലൊ. അതിനാൽ ഞാൻ എൻെറ അഛൻെറ സമീപത്തെത്തി "പിതാവേ ഞാൻ സ്വർഗ്ഗസ്ഥിതനായ ഈശ്വരനോടും എൻെറ പിതാവായ അങ്ങയോടും പാപം പ്രവർത്തിച്ചിരിക്കുന്നു. ഇനിയും അങ്ങയുടെ പുത്രനെന്നു സംബോധന ചെയ്യപ്പെടാൻ ഞാൻ അർഹനല്ല. എങ്കിലും, പിതാവിൻെറ ദാസന്മാരിൽ ഒരുവനെപ്പോലെ എന്നെയും സ്വീകരിക്കണം എന്നു് അദ്ദേഹത്തോടു ഞാൻ അപേക്ഷിക്കും" എന്നയാൾ നിശ്ചയിച്ചു്, സൂകരാലയത്തെ ഉപേക്ഷിച്ചു സ്വപിതാവിൻെറ ഭവനത്തിലേക്കു തിരിച്ചു.

ഈ സമയത്തു പിതാവു വഴിതെററിപ്പോയ പുത്രനെ അന്വേഷിച്ചു ദുഃഖസാഗരത്തിൽ മുങ്ങി ദിനരാത്രങ്ങൾ കഴിക്കുകയായിരുന്നു. രാപ്പകലില്ലാതെ അശ്രുധാര വർഷിച്ചും വിദേശവാസം ചെയ്യുന്ന പുത്രൻെറ പ്രത്യാഗമനത്തെ പ്രതീക്ഷിച്ചും വിനാഴികകൾ എണ്ണിക്കഴിച്ചുകൊണ്ടിരുന്ന ആ പിതാവിനു പുത്രദർശനം നിസ്സീമമായ സന്തോഷത്തെ പ്രദാനം ചെയ്തു. അയാൾ പുത്രനെ അതിദൂരത്തു ദർശിച്ചമാത്രയിൽ ഓടി മകൻെറ സമീപം ചെന്നു് അയാളെ

ഗാഢശ്ലേഷം ചെയ്തു സ്വാഗതം ചെയ്തു കൊണ്ടുപോയി; ചിരകാലപ്രതീക്ഷിതമായ പുനരാഗമനത്തിൽ സന്തോഷസമുദ്രനിമഗ്നനായ പിതാവു പുത്രനെ വിചിത്രവസ്ത്രങ്ങളാൽ അലംകരിക്കയും ബന്ധുമിത്രാദികളെയും അയൽവാസികളെയും ക്ഷണിച്ചു പുത്രാഗമനത്തിലുള്ള സന്തോഷപ്രകടനാത്ഥം വാദ്യനൃത്തമേളങ്ങളോടുകൂടി ആ ദിവസം നയിക്കുകയും ചെയ്തു.

---

# പട്ടണപ്രവേശനവും ദുരാലോചനകളും.

## അദ്ധ്യായം ൫.

ഒരു സുപ്രഭാതത്തിൽ സഹസ്രബാഹുവായ സൂയ്യഭഗവാൻ കരങ്ങളെ നീട്ടി ജറുസലേം പട്ടണവാസികളെ തലോടികൊണ്ടിരുന്നു. ആ പട്ടണത്തിൽ എവിടെയും അന്നു ഒരു പ്രത്യേകചൈതന്യം പ്രത്യക്ഷമായി. ക്രിസ്തുവിൻെറ ശത്രുക്കൾ അസൂയാമലീമസരായി ഉത്തരക്ഷണത്തിൽ സംഭവിപ്പാൻ പോകുന്ന കായ്യയെ പ്രതീക്ഷിക്കുന്നതിനു തെരുവീഥികളിൽ നിലകൊണ്ടു. സ്ത്രീജനങ്ങൾ ദിനകൃത്യങ്ങളിൽ നിന്നു വിരമിച്ചു വാതായനങ്ങളെ ശരണം പ്രാപിച്ചു.

അന്നു് ക്രിസ്തുഭഗവാൻെറ ഘോഷയാത്രയും പട്ടണപ്രവേശനവുമായിരുന്നു. ഭഗവൽഭക്തന്മാർ ത

ങ്ങളുടെ ഭക്തിയെ പ്രദർശിപ്പിക്കുന്നതിന് ഭഗവാൻ അന്നു ഒരവസരം നൽകി. ദരിദ്രനെങ്കിലും സർവ്വാഭീഷ്ടങ്ങളെയും സാധിപ്പാൻ ശക്തനായും, അശരണനെങ്കിലും സ്വർഗ്ഗസേനകളാൽ പരിസേവിതനായും, ലോകദാസനെങ്കിലും സകലരുടെയും യജമാനനായും അവതാരം ചെയ്ത ക്രിസ്തുഭഗവാൻ സർവ്വമഹത്വത്തോടും സാർവ്വഭൗമപ്രാഭവത്തോടും കൂടി ജറുസലേം പട്ടണപ്രവേശനം സഘോഷം ആരംഭിച്ചു.

ഈജിപ്ത്, പേർസിയാ, അറേബ്യാ, മുതലായ രാജ്യങ്ങളിൽ നിന്നു് ജൂതവംശത്തിൽപെട്ട ഒട്ടേറ ജനങ്ങൾ അന്നു് ജറുസലേം പട്ടണത്തിൽ സന്നിഹിതരായിരുന്നു. സച്ചിന്മയനും സർവ്വലോകവന്ദ്യനുമായ ക്രിസ്തുഭഗവാനെ ഒരു നോക്കു കാണുന്നതിന് അവരെല്ലാവരും ഉൽസുകരായി. ഭഗവൽപാദാരവിന്ദങ്ങൾ ജൂതവംശത്തിലെ ഭക്തശിരോമണികളായ സാധുജനങ്ങളുടെ ഏകാവലംബമായ ആരാധ്യകേന്ദ്രമായിരുന്നു. അദ്ദേഹം സാധുക്കളുടെയും നിസ്സഹായന്മാരുടെയും രോഗാതുരന്മാരുടെയും ആശ്രയസ്ഥാനമാണെന്നു് അവർ അറിഞ്ഞിരുന്നു. വിദ്വാന്മാരുടെയും ശാസ്ത്രജ്ഞന്മാരുടെയുമല്ല, പാപിഷ്ഠരുടെയും ദുഃഖിതരുടെയും രക്ഷകനായട്ടത്രെ ഭഗവാൻ തിരുവവതാരം ചെയ്തതു്.

തൻമൂലം ഭഗവാൻ ഒരു ഗർദ്ദഭത്തിന്മേൽ ആരോഹണം ചെയ്തു സ്വശിഷ്യന്മാരാൽ പരിസേവിതനായി ഭക്തന്മാരുടെ സ്തോത്രോച്ചാരണങ്ങളോടുകൂടി യാത്ര ആരംഭിച്ചപ്പോൾ ജനങ്ങൾ കൂട്ടംകൂട്ടമായി ആ പുണ്യാത്മാവിനു അകമ്പടി സേവിച്ചു. മുമ്പിലും പി

മ്പിലുമുള്ള ജനങ്ങൾ സന്തോഷാരവം മുഴക്കി. ഭക്തജനങ്ങൾ ആനന്ദാബ്ധിയിൽ മുഴുകി. ശിഷ്യഗണങ്ങൾ അഞ്ജലീബദ്ധരായി സന്തോഷാശ്രുക്കൾ പൊഴിച്ചു. ഭഗവത്സേവനം ചെയ്യാൻ ഓടിക്കൂടിയ ജനാവലി വൃക്ഷശിഖരങ്ങൾ ഖണ്ഡിച്ചു ഭഗവാൻ സഞ്ചരിച്ചു കൊണ്ടിരുന്ന രാജപാതയിൽ നിരത്തി.

ജനങ്ങളുടെ സന്തോഷാരവവും സ്തുതിവചസ്സുകളും അവരുടെ ഭക്തിബഹുമാനാദി മനോഭാവങ്ങളുടെ പ്രകടനങ്ങളായിരുന്നതുകൊണ്ടു് ക്രിസ്തുഭഗവാൻ സന്തോഷഹൃദയനായി. ദരിദ്രജനങ്ങളുടെ ഒരു യഥാൎത്ഥമാതൃകയായി അവതാരം ചെയ്ത ഭഗവാൻ യഥാൎത്ഥത്തിൽ മനുഷ്യവർഗ്ഗത്തിന്റെ കർത്താവും നേതാവും ആണെന്നു ലോകത്തെ ബോധപ്പെടുത്തേണ്ടതു അത്യന്താപേക്ഷിതമായിരുന്നു. അതുകൊണ്ടാണു ആഘോഷാഡംബരസമന്വിതം ജറുസലേം പട്ടണപ്രവേശനം നടത്തുവാൻ ഭഗവാൻ ഉദ്യുക്തനായതു്.

ഭഗവാന്റെ അവതാരത്തിൽ വിശ്വാസമില്ലാതിരുന്ന ഒരു ജനവിഭാഗത്തിനു ഈ ആഡംബരപൂൎവ്വമായ എതിരേല്പും പട്ടണപ്രവേശനവും അശേഷം ഹൃദ്യമായില്ല. ഇവർ അധികവും ഉന്നതകുടുംബജാതന്മാരും അക്കാലത്തെ വിദ്വാന്മാരുമായിരുന്നു. അഹങ്കാരബുദ്ധികളും വിദ്വച്ഛിരോമണികളെന്നു സ്വയം അഭിമാനിച്ചു പോന്നിരുന്നവരുമായ ജറുസലേം പട്ടണവാസികളുടെ ഉപരിപ്ലവ നിരീക്ഷണത്തിൽ, അജ്ഞനും ഹീനകുടുംബജാതനുമായ ഭഗവാന്റെ ഈ മഹോദ്യമം ആക്ഷേപാൎഹവും പരിഹാസപരവുമായ ഒരു പ്രവൃത്തിയായി തോന്നി. അവരുടെ ദൃഷ്ടിയിൽ നിസ്സാരനും അല്പജ്ഞനുമായ ഒരു മനു

ന്ന്യൻ ഇങ്ങനെ ആഘോഷസമേതം ഒരു പട്ടണപ്രവേശം നടത്തുന്നതു് അല്പതവത്തിൻെറ ഉത്തമമായ ലക്ഷ്യമായി അവർ വിചാരിച്ചു. ഭഗവാൻെറ ഇഹലോകവാസക്കാലത്തു് അദ്ദേഹം പ്രവൎത്തിച്ച അനേകം അത്ഭുതകൃത്യങ്ങളും ഭഗവാൻെറ അത്യത്ഭുതകരമായ ജ്ഞാനോപദേശങ്ങളും അവരുടെ അജ്ഞാനതിമിരത്തെ ദൂരീകരിക്കുന്നതിന്നു പൎയ്യാപ്തമായില്ല. അതുകൊണ്ടു് ആക്ഷേപവചസ്സുകളും ഹാസ്യപ്രകടനങ്ങളും കൊണ്ടായിരുന്നു അവർ ഭഗവാൻെറ ആഗമനത്തെ ആഘോഷിച്ചതു്. ബാലന്മാരുടെ ആർപ്പുവിളിയിൽ അവർ നീരസം പ്രകടിപ്പിച്ചു് ഭഗവാനോടു് 'ഈ ബാലന്മാർ നിശ്ശബ്ദരായിരിപ്പാൻ ആജ്ഞാപിച്ചാലും' എന്നു പറഞ്ഞു. ഭഗവാൻ അവരോടു്, അവർ തന്നെ യറുശലേംനഗരത്തിലേക്കു് സ്വാഗതം ചെയ്കയാണെന്നും, തന്നെ സ്വാഗതംചെയ്യുന്നതു് അവരുടെ ധൎമ്മമാണെന്നും, അവർ ആർത്തുവിളിച്ചു് തന്നെ സ്വാഗതം ചെയ്തില്ലെങ്കിൽ വഴിയരികിൽ കിടക്കുന്ന ശിലകൾ ഘോരാട്ടഹാസം ചെയ്തു തന്നെസ്വാഗതം ചെയ്യുന്നതാണെന്നും മറുപടിപറഞ്ഞു. ഇതുകേട്ട ഭഗവാൻെറ ശത്രുക്കൾ പൂൎവ്വാധികം കോപാക്രാന്തരായി. ഭഗവാൻ ലേശവും കൂസാതെ സാഘോഷം പട്ടണപ്രവേശം നടത്തി ജറുസലേം ദേവാലയത്തിൻെറ പ്രാന്തത്തിൽ എത്തി.

ദൈവനാമമഹത്വത്തിനായി മഹാബുദ്ധിമാനും ധനവാനുമായ സോളമൻ രാജാവു നിൎമ്മിച്ച മനോഹരമായ ജറുസലേം ദേവാലയത്തിൽനിന്നു പ്രാവുകളുടെ കൂജനങ്ങളും അജവൃന്ദത്തിൻെറ രോദനങ്ങളും മാത്രമായിരുന്നു ഭഗവാനെ അന്നു സ്വാഗതം ചെ

സ്സത്ത്. പ്രസ്തുത ദേവാലയത്തിലെ ബലിപീഠത്തിൽ അപ്പിക്കുന്നതിന്നു അന്നു അസംഖ്യം പക്ഷിമൃഗാദികളെ ആവശ്യമുണ്ടായിരുന്നു. ബലി അപ്പിക്കുന്നതിന്നു വരുന്നവരുടെ ആവശ്യത്തിലേക്ക് ഇവയെ കൊണ്ടുവന്ന വണിക്കുകൾ ദേവാലയം ഒരു വാണിഭശാലയാക്കിത്തീത്തിരുന്നു. ബന്ധനത്തിൽപ്പെട്ട ആ പക്ഷിമൃഗാദികളുടെ ശബ്ദകോലാഹലം ഭഗവാനെ അക്ഷമനാക്കി. ദേവാലയം വാണിക്കുകളുടെ വിളയാട്ടസ്ഥലമാക്കിയതു ആ പാപനിവാരണന്നു അപാരമായ വികാരത്തെ ഉളവാക്കി. താപവും കോപവും നിറഞ്ഞു ഭഗവാൻ ദേവാലയത്തിൽ പ്രവേശിച്ച് ആട്ടിൻപാററങ്ങളെ അതിൽനിന്ന് അടിച്ചു പുറത്താക്കി. പ്രാവിനെ വിൽക്കുന്നവരുടെ പീഠങ്ങളെ മറിച്ചിട്ടു. "എൻെറ ആലയം പ്രാത്ഥനാലയമാകുന്നു. അതിനെ നിങ്ങൾ മോഷ്ടാക്കളുടെ ഗുഹയാക്കിത്തീത്തിരിക്കുന്നുവോ?" എന്നുള്ള ഭഗവാൻെറ രോഷാകലുഷിതമായ ശാസനയാൽ ഭയചകിതരായ വാണിക്സംഘം തങ്ങളുടെ പക്ഷിമൃഗാദികളെ വെടിഞ്ഞു ദേവാലയത്തിൽനിന്നു ത്വരിതഗതിയിൽ പലായനംചെയ്തു.

വണിക്കുകൾ ബഹിഷ്കൃതരായതിനാൽ അവരിൽനിന്നു ദേവാലയാധികൃതന്മാക്കുണ്ടായിരുന്ന ആദായമാർഗ്ഗം അടഞ്ഞു. ഭഗവാൻ കാരണമാണു തങ്ങൾക്ക് ഈ നഷ്ടമുണ്ടായത് എന്നറിഞ്ഞപ്പോൾ അഗ്നിയിൽ എണ്ണയൊഴിച്ചതുപോലെ ദേവാലയാധികൃതന്മാരുടെ ദ്വേഷം ദ്വിഗുണീഭവിച്ചു. ക്രിസ്തുഭഗവാനെ എങ്ങനെയെങ്കിലും നിഗ്രഹിക്കണമെന്നു് അവർ നിശ്ചയിച്ചു.

ഇങ്ങനെ ഭഗവാൻെറ വൈരികളുടെസംഖ്യ ദൈനംദിനം വദ്ധിച്ചുകൊണ്ടിരുന്നു. ശാസ്ത്രിമാരും വിദ്വാന്മാരും ഭഗവാനോടുള്ള ശത്രുതമൂലമായും ജറുസലേം പട്ടണത്തിലെ ധനവാന്മാരും പ്രധാനന്മാരും ഭഗവാനോടുള്ള നീരസംകൊണ്ടും, ജറുസലേമിലെ വണിക്ശ്രേഷ്ഠന്മാർ തങ്ങളുടെ ആദായം നഷ്ടമായതു ഹേതുവായും എന്നുവേണ്ട ഒരു വലിയ ജനസംഘം ആ പാപരഹിതൻെറ രിപുക്കളായിത്തീൻ. നിസ്സാരനും സാധാരണക്കാരനുമായ ഒരുമനുഷ്യനായിരിക്കെ, ലോകോദ്ധാരണാത്ഥം ഒരു രക്ഷകൻ അവതാരം ചെയ്യും എന്ന് ആരെപ്പററി പുരാണങ്ങളിൽ ദീർഘദശനം ചെയ്തിരിക്കുന്നുവോ ആ ആളാണു് താൻ എന്നു് ക്രിസ്തുഭഗവാൻ ആത്മപ്രശംസ ചെയ്തു എന്നു - അവർ അദ്ദേഹത്തിൻെറ മേൽ കുററം ചുമത്തി. 'എന്നെ കണ്ടവർ പിതാവിനെ കണ്ടു' എന്നും മററുമുള്ള ഭഗവദ്വാക്യങ്ങൾ തൻെറ ആത്മപ്രശംസയ്ക്കും അഹങ്കാരത്തിനും മനുഷ്യനായിരിക്കുന്ന ആൾ ദൈവമാണെന്നു ഭാവിച്ചു എന്നുള്ളതിനും ഉദാഹരണമായി അവർ ഉദ്ധരിച്ചു.

ഇങ്ങനെ അനേക കാരണങ്ങൾമൂലം ക്രിസ്തുഭഗവാനെ നിഗ്രഹിക്കുന്നതിനു ജൂതപ്രമാണികൾ ആഗ്രഹിക്കയും രഹസ്യാലോചന നടത്തുകയും ചെയ്തു. കണ്ണേജപന്മാരും കുമന്ത്രവാദികളും വദ്ധിച്ചു. ക്രിസ്തുദേവനെ വധിക്കുവാൻ അവർ ആളും അത്ഥവും കുതി. സാധാരണ ജനങ്ങൾ ഭഗവാനെ ഹൃദയപൂവ്വം സ്നേഹിച്ചിരുന്നതുകൊണ്ടും, അവരിൽ അനേകർ

ഭഗവാനെ ഈശ്വരാവതാരമെന്നുവിശ്വസിച്ചിരുന്നതു കൊണ്ടും അവരുടെ ദുരുദ്ദേശ്യസാദ്ധ്യത്തിന്ന അവസരം അവർ അന്വേഷിച്ചുകൊണ്ടിരുന്നു.

---

# ഗത്സമന തോട്ടത്തിലെ കഠിനതാപം.

## അദ്ധ്യായം ൩.

ജൂതജാതിയുടെ ഈജിപ്തിലെ പ്രവാസകാലത്തു ഫറോ എന്ന രാജാവായിരുന്നു ആ രാജ്യം ഭരിച്ചിരുന്നതു്. ജൂതന്മാർ ഈജിപ്തിലെ ജനാവലിയിൽ നിന്നു് വിഭിന്നമായ ഒരു വർഗ്ഗത്തിൽപെട്ടവരായിരുന്നതുമൂലം, അവിടത്തെ ജനങ്ങൾക്കും രാജാവിന്നും അവരുടെ അഭിവൃദ്ധിയിലും സംഖ്യാവദ്ധനയിലും സ്പദ്ധയുണ്ടായി അവരെ രാജാവിന്റെ അടിമകളാക്കി. അവരോടു നിർദ്ദയവും നിഷ്ഠൂരവും ആയ വിധത്തിൽ വത്തിച്ചുവന്നു. അക്കാലത്തു് ജൂതവംശനേതാവായി മോസസ്സ് എന്നൊരാൾ ഉണ്ടായി. ഈശ്വരകാരുണ്യത്താൽ മോസ്സസിന്ന രാജകൊട്ടാരത്തിൽ പ്രവേശനം ലഭിക്കയും ചെയ്തു. കാലാന്തരത്തിൽ അയാൾ ജൂതജാതിയുടെ അടിമശ്ശൃംഖലകളെ തകത്തു.

സമ്പൽസമൃദ്ധികൊണ്ടും, സൈന്യസമ്പത്തുകൊണ്ടും, സവ്വോപരി ക്രൂരതകൊണ്ടും, രാക്ഷസസമാനമായ പ്രസിദ്ധി നേടിയിരുന്ന ഫറോരാജാവിനെ മോ

സസ്സ് തോല്പിച്ച് ജൂതജാതിയെ അടിമത്തത്തിൽനിന്ന് വിമോചിപ്പിച്ച സംഭവത്തിൻെറ സ്മരണയ്ക്കായി ഈശ്വരാജ്ഞയാൽ ജൂതജാതി വത്സരം തോറുംകൊണ്ടാടുന്ന ഒരു മഹോത്സവമാകുന്നു 'പെസഹാ'. അന്നു ആസ്വാദ്യകരമല്ലാത്ത അപ്പവും കൈപ്പുകലർത്തിയ അജമാംസവും മാത്രമെ ഭക്ഷിച്ചുകൂടു. അടിമശ്ശൃംഖലകളെ ഭേദിച്ച് ഈജിപ്റ്റിൽ നിന്നു ദ്രുതഗതിയിൽയാത്ര ചെയ്തതുകൊണ്ട്, ജൂതവംശജന്മാരായ സകലരും തങ്ങളുടെ സർവ്വവസ്തുവകയോടും കൂടി അതിവേഗത്തിൽ യാത്ര തിരിക്കുന്ന ഭാവത്തിൽ, സകല ഒരുക്കങ്ങളോടും വേഷവിധാനങ്ങളോടും കൂടി അന്നേദിവസത്തെ സന്ധ്യഭക്ഷണത്തിൽ പങ്കുകൊള്ളേണ്ടതാണു്,

ക്രിസ്തുഭഗവാൻെറ സംഭവബഹുലമായ ഭൂലോകജീവിതദശയുടെ അവസാനഘട്ടത്തിൽ ഈ 'പെസഹാ' മഹോത്സവം ഭഗവാനും ശിഷ്യഗണവുംകൂടി ഒരു മാളികമുകളിൽ വച്ച് ആഘോഷിച്ചു. പരവതാനികൾ വിരിച്ച് തെയ്യാർ ചെയ്തിരുന്ന ആ സൌധത്തിൽ വിശിഷ്യാ അന്നേക്ക് ഒരുക്കിയിരുന്ന ഭക്ഷണസാധനങ്ങൾ അവർ ഏകോദരസഹോദരന്മാരെപ്പോലെ ഭുജിച്ചു. ഭഗവാൻെറ ഇഹലോകവാസത്തിൻെറ അവസാനഘട്ടം സമീപിച്ചിരുന്ന ആ സന്ധിയിൽ, ആ ലോകോദ്ധാരകൻ സ്വശിഷ്യന്മാരോടു സന്തോഷസന്താപസമ്മിശ്രമായ സംഭാഷണത്തിൽ ഏർപ്പെട്ടു. അടുത്ത ദിവസം സംഭവിപ്പാൻ പോകുന്ന വിപത്തിനെപ്പററി ഓർത്തും, അതിനെ അനുസ്മരിപ്പിക്കുമാറു തൻെറ ശിഷ്യഗണത്തോടു അന്ത്യശാസനവും അന്ത്യോപദേശവും ചെയ്തും, മരണം താൻ സ്വമനസ്സാലെ

വരിച്ചെങ്കിലും തത്സംബന്ധമായ പീഡകളിൽ കൂടെ എങ്ങനെ കടന്നുപോകുമെന്നു ചിന്തിച്ചും ഭഗവാൻ സമയം കഴിച്ചു.

ഇങ്ങനെ പീഡിതമനസ്കനായും വികാരപരവശനായും ശിഷ്യഗണമദ്ധ്യേ ഉപവിഷ്ടനായിരിക്കുമ്പോൾ 'ഇതഃപര്യന്തമുള്ള ലോകപര്യടനത്തിൽ എന്റെ ആത്മസ്നേഹിതന്മാരും ആജ്ഞാനുവർത്തികളുമായ എന്റെ പ്രിയ ശിഷ്യരേ, പുത്രനിർവ്വിശേഷമായ സ്നേഹത്തോടുകൂടി ഞാൻ നിങ്ങളെ സ്നേഹിക്കുന്നുണ്ടെങ്കിലും നിങ്ങളിൽ ഒരാൾ ഇന്ന് എന്റെ ശത്രു പക്ഷത്തുചേർന്ന് എന്നെ അവർക്കു ഏല്പിച്ചുകൊടുക്കും' എന്നരുളിചെയ്തു. ശിഷ്യന്മാരിൽ മഹാഭക്തന്മാരും ഉള്ളഴിഞ്ഞു ആ സ്നേഹസ്വരൂപിയെ സ്നേഹിക്കുന്നവരുമായ ഓരോരുത്തരും 'ഭഗവാനെ ഞാൻ ശത്രുഹസ്തത്തിൽ ഏല്പിക്കുമോ' എന്നു അഹമഹമികയാ ഭഗവാനോടു പ്രശ്നം ചെയ്തു. അതിനുത്തരമായി ആ ലോകരക്ഷിതാവു് ഇപ്രകാരം അരുളിച്ചെയ്തു. "എന്റെ ഹസ്തത്തിൽനിന്നു ആർ ഇപ്പോൾ ഭക്ഷണപദാർത്ഥം സ്വീകരിക്കുമോ ആ വ്യക്തി,തന്റെ കൈ ഇന്നു എന്റെ നേർക്കു തിരിക്കും". ഭഗവൽ ശിഷ്യന്മാരെല്ലാവരും ആശ്ചര്യപരതന്ത്രരായി നോക്കിയിരിക്കുമ്പോൾ ഭഗവാൻ ഒരു അപ്പക്കഷണം എടുത്തു് സ്വശിഷ്യന്മാരിൽ ഒരുവനും സമീപസ്ഥിതനുമായിരുന്ന 'യൂദാ'യ്ക്കു കൊടുത്തു. ആ ശിഷ്യൻ അപ്പോൾ തന്നെ ഭഗവൽ സന്നിധിയിൽനിന്നു എഴുന്നേററു പോയി ഭഗവാന്റെ അരികളായ ജൂതപ്രമാണികളോടു ചേർന്നു.

കാർമ്മേഘപടലം ആകാശമണ്ഡലത്തെ മറയ്ക്കുംപോലെ ഉത്സാഹഭരിതമായ ആ സദസ്സിൽ അർത്ഥസമ്പൂർണ്ണമായ ഒരു നിശ്ശബ്ദത വ്യാപിച്ചു. ഉത്തരക്ഷണത്തി

ൽ ഭവിപ്പാൻപോകുന്ന ഭയങ്കര സംഭവത്തിൻെറ കാഠിന്യം ഒരു കുളിർകാററു വീശി ലോകത്തിൽ പ്രഖ്യാപനം ചെയ്തു. അപ്പോഠം ക്രിസ്തുശിഷ്യനായ യൂദാ വായുവേഗത്തിൽ ശത്രുവൃന്ദത്തോടു സമീപിക്കുകയായിരുന്നു. ഭഗവാനെ നിഗ്രഹിക്കുന്നതിനു് ആലോചന നടത്തികൊണ്ടിരുന്ന പൗരപ്രധാനന്മാരുടെ സന്നിധിയിൽ യൂദാ പ്രവേശിച്ചു. ഒരു ചെറിയസംഖ്യ തനിക്കു പ്രതിഫലം നൽകാമെങ്കിൽ താൻ ക്രിസ്തുവിനെ അപ്പോഠംതന്നെ കാണിച്ചു കൊടുക്കാമെന്നും അവരുടെ ഇംഗിതംപോലെ അദ്ദേഹത്തെ നിഗ്രഹം ചെയ്യുന്നതിനു് ഇതു നല്ല അവസരമാണെന്നും അവരെ ധരിപ്പിച്ചു. യൂദായുടെ സഹകരണവും, പ്രേരണയുംമൂലം ഉത്സാഹഭരിതരായ യൂദന്മാർ ഖഡ്ഗപാണികളും ശൂലധാരികളുമായ ഒരു വലിയ ജനസംഘത്തെ സജ്ജമാക്കി യൂദായുടെ നേതൃത്വത്തിൽ ക്രിസ്തുഭഗവാനെ അന്വേഷിച്ചു പുറപ്പെട്ടു.

പെസഹാ ആഘോഷാനന്തരം ശിഷ്യവൃന്ദത്തോടുകൂടി ഭഗവാൻ 'ഗത്സമന' എന്ന ഉദ്യാനത്തിലേക്കു യാത്രതിരിച്ചു. കുറച്ചുദൂരം യാത്ര ചെയ്തപ്പോഠം ശിഷ്യഗണത്തെ ഒരിടത്തു നിത്തിയിട്ടു അവരിൽനിന്നു സ്വസ്നേഹ വാത്സല്യാദികഠക്കു പ്രത്യേകിച്ചു അഹന്മാരായ മൂന്നുപേരോടുകൂടി ഭഗവാൻ വീണ്ടും യാത്രതുടൎന്നു് ഗത്സമനയിൽ എത്തി. ആ ഉദ്യാനത്തിൻെറ ഒരുഭാഗത്തു് സഹചരന്മാരായ ശിഷ്യത്രയത്തെ ആസനസ്ഥരാക്കിയിട്ടു ഭഗവാൻ കുറച്ചുദൂരം കൂടെപ്പോയി സാഷ്ടാംഗപ്രണാമംചെയ്തു് പ്രാൎത്ഥന ആരംഭിച്ചു.

ആപൽഘട്ടം അത്യാസന്നമായിരിക്കുന്നു എന്നും

അടുത്ത നിമിഷത്തിൽ ഒരു വലിയ സംഘം പടയാളികളുടെ താഡനങ്ങൾക്കും ശകാരവൎഷത്തിനും താൻ പാത്രീഭവിക്കുവാൻ പോകുന്നുവെന്നും, ഒടുവിൽ അവരുടെ കയ്യാൽ അതിനീചവും നിന്ദ്യവും അതിദാരുണവുമായ ഒരു മരണം താൻ അനുഭവിപ്പാൻ ഇടയാകും എന്നും അറിഞ്ഞിരുന്ന ആ പുണ്യാത്മാവിന് ഓരോ നിമിഷവും ഓരോ മണിക്കൂറുപോലെ ദീൎഘമെന്നു തോന്നി. ഈശ്വരാശ്രയവും ഈശ്വരാനുഗ്രഹവും സവിശേഷമായി ആവശ്യമായിരുന്ന ആ ആപത്സന്ധിയിൽ ഭഗവാൻ അതി തീക്ഷ്ണതയോടും ദൃഢനിശ്ചയത്തോടുംകൂടി പ്രാൎത്ഥിച്ചു.

"സൎവ്വജഗന്നിയന്താവായ ദൈവമെ! ഉത്തരക്ഷണത്തിൽ അവിടുത്തെ പ്രിയപുത്രനായ എനിക്കു സംഭവിപ്പാൻപോകുന്ന ഭയങ്കരമായ അനുഭവങ്ങളിൽ നിന്ന് എന്നെ ഒഴിവാക്കേണമേ; എങ്കിലും ഈശ്വരേഛ മറിച്ചാണെങ്കിൽ ഞാൻ ആ ആജ്ഞയെ ശിരസാവഹിച്ചുകൊള്ളുന്നു." എന്ന് കഠിനവേദനയോടും,ഉദ്വേഗത്തോടും, വികാര പാരവശ്യത്തോടുംകൂടി പ്രാൎത്ഥിച്ചു.

കഠിനവും തീക്ഷ്ണവുമായ മനോവ്യാപാരത്താൽ സ്വേദകണങ്ങൾ രക്തബിന്ദുക്കളായി രൂപാന്തരപ്പെട്ടു നിലംപതിച്ചു. ഈശ്വരപ്രസാദത്താൽ ലഭ്യമാകേണ്ട ധൈൎയ്യവും വിശ്വാസവും മനോബലവും കരഗതമായശേഷം ഭഗവാൻ പ്രാൎത്ഥനയിൽനിന്നു വിരമിച്ചു സ്വശിഷ്യാന്തികത്തിൽ എത്തി. അപ്പോൾ അവർ മൂവരും നിദ്രാവിവശരായിരിക്കുന്നതു കണ്ടു "എഴുന്നേല്ക്കിൻ, എന്റെ ശത്രുക്കളിതാ അടുത്തുവന്നിരിക്കുന്നു" എന്നു പറഞ്ഞു.

അപ്പോൾതന്നെ ഒരു വലിയ ജനസംഘം ആയുധപാണികളായി ദീപയഷ്ടികളുംഏന്തി അവക്കു സമീപിക്കുന്നതു് അവർകണ്ടു. ആശ്ചര്യപരതന്ത്രരുംനിന്നിമേഷരുമായി ഭഗവൽശിഷ്യന്മാർ നിലകൊണ്ടു. ആയുധപാണികളായ ജനക്കൂട്ടം ആ അനുഗ്രഹപുരുഷനെ സമീപിച്ചു. യൂദാ ക്രിസ്തുഭഗവാനോടു കുശലപ്രശ്നംചെയ്തു് അദ്ദേഹത്തെ ആശ്ലേഷിച്ചു, യൂദായുടെ ഗാഢാശ്ലേഷം ഭഗവൽശത്രുക്കൾക്കു് മതിയായതെളിവായിരുന്നു. ആ ശത്രുസേന ഭഗവാനെ സ്വശിഷ്യരിൽനിന്നു വേർപെടുത്തി ബന്ധിച്ചു. ലോകൈകവന്ദ്യനും ലോകോദ്ധാരകനുമായ ക്രിസ്തുഭഗവാൻ ഇങ്ങനെ നിഷ്ഠുരന്മാരും ദുഷ്ടന്മാരുമായ ഒരു ജനസംഘത്തിന്റെ അധീനതയിലായി. അനന്തരം ഭഗവാൻ ന്യായാധിപന്റെ സന്നിധിയിലേക്കു ആയുധപാണികളാൽ ആനയിക്കപ്പെട്ടു.

---

# വിസ്താരവും

# ദേഹദണ്ഡനങ്ങളും.

## അദ്ധ്യായം ൭.

വൈരിനിര്യാതനോദ്യുക്തരായ ജനക്കൂട്ടം അപ്പോൾതന്നെ ബന്ധനസ്ഥനായ ക്രിസ്തുഭഗവാനെ വിസ്താരത്തിനായി "സെനഡ്രിം" സഭയുടെ സന്നിധിയിലേക്കു ആനയിച്ചു. റോമാകൈസർ പാലസ്റ്റൈൻ

ദേശം യുദ്ധം ചെയ്തു കീഴടക്കിയതിന്റെ ശേഷം തദ്ദേശവാസികളായ ജൂതവംശജക്ക് വൈദികവിഷയങ്ങളെപ്പററി ചച്ച് ചെയ്തു വിധി കല്പിക്കുന്നതിന്നു നിയുക്തമായിരുന്ന ഒരു വൈദികകോടതിയായിരുന്ന "സെനഗ്രിം" സഭ. 'സെനഗ്രി'മിന്റെ അദ്ധ്യക്ഷനും അംഗങ്ങളും എല്ലാം ജൂതവംശജന്മാർതന്നെയായിരുന്നു. ആചാര്യശ്രേഷ്ഠനായ 'കയ്യാഫാ' ആയിരുന്നു, സഭാദ്ധ്യക്ഷൻ. കുലശ്രേഷ്ഠതകൊണ്ടും, പ്രഭാവ പ്രൌഢികൊണ്ടും, സ്ഥാനവലിപ്പംകൊണ്ടും ജൂതവംശത്തിൽ അഗ്രിമസ്ഥാനത്തു സ്ഥിതിചെയ്തിരുന്ന 'കയ്യാഫാ' ക്രിസ്തുനിഗ്രഹത്തിൽ പ്രകൃത്യാതന്നെ ഉൽസുകനായിരുന്നു. പ്രഭാതത്തിൽ ആശ്ചര്യകുതൂഹല ചിത്തവൃത്തികളാൽ പ്രേരിതരായി ഓടിക്കൂടിയേക്കാവുന്ന വമ്പിച്ച ജനാവലിയുടെമുമ്പിൽ മരണയോഗ്യനായ ഒരു ക്രിസ്തുവിനെ പ്രദർശിപ്പിക്കണമെന്നു കരുതി രാത്രിയിൽതന്നെ അദ്ദേഹം വിസ്താരം ആരംഭിച്ചു.

സഭാദ്ധ്യക്ഷനായ 'കയ്യാഫാ' ഭഗവാന്റെ പേരിൽ കുററം സ്ഥാപിക്കുന്നതിനായി പല സാക്ഷികളേയും വിസ്തരിച്ചു. ക്രിസ്തുതന്നെത്താൻ ദൈവമാണെന്നു പ്രസ്താവിക്കുന്നതു താൻ ശ്രവിച്ചിട്ടുണ്ടെന്നും അങ്ങിനെ അദ്ദേഹം കഠിനമായ ദൈവദൂഷണം ചെയ്തിട്ടുള്ള ആളാണെന്നും ഒരാൾ മൊഴികൊടുത്തു. മററുസാക്ഷികൾ പരസ്പരവിരുദ്ധങ്ങളായ അനേകം കുററാരോപണങ്ങൾചെയ്തു. "അപ്പോൾ സഭാനാഥൻ എഴുന്നേററു ഈ സാക്ഷികളുടെ കുററാരോപണങ്ങൾക്ക അങ്ങു എന്തു സമാധാനം പറയുന്നു. അങ്ങു എന്തുകൊണ്ട നിശ്ശബ്ദനായിരിക്കുന്നു"എന്നു ഭഗവാനോടു ചോദിച്ചു.

ആയുധപാണികളായ ജനക്കൂട്ടത്തിന്റെ ഇടിരവസമാനമായ ഘോരാട്ടഹാസങ്ങളുടെയും, ശൂലഫലസ്ത്രാദി ആയുധങ്ങൾ തമ്മിലുള്ള സംഘട്ടന ധ്വനികളുടെയും, ശത്രുനിഗ്രഹോത്സുകരായ ജൂതന്മാരുടെ ഗൌരവസംയുക്തമായ ദുർമന്ത്രത്തിന്റെയും, മദ്ധ്യെ സ്ഥിതിചെയ്തിരുന്ന ഭഗവാൻ നിസർഗ്ഗസുന്ദരവും നിഷ്കന്മഷവുമായ മുഖകമലം അല്പമൊന്നുതാഴ്ത്തി ഭയശോകസ്പർശലേശമില്ലാതെ, ആ സദസ്സിനെ നിശ്ചഞ്ചലനായും നിന്നിമേഷനായും നിശ്ശബ്ദനായും വീക്ഷിക്കമാത്രമെ ചെയ്തുള്ളു.

ഈ ദുസ്സഹമായ നിശ്ശബ്ദനിലയിൽ നിന്നു ഭഗവാനെ വ്യതിചലിപ്പിക്കണമെന്നു കരുതി വീണ്ടും ആ ആചാര്യവര്യൻ "ഈശ്വരേച്ഛയാ ലോകാവതാരം ചെയ്ത ദൈവപുത്രനായ ക്രിസ്തു അങ്ങുതന്നെയോ ഞങ്ങളോടു പറക" എന്നു വീണ്ടും ചോദ്യം ചെയ്തു-

ഈ ചോദ്യത്തിനുള്ള ഉത്തരത്തോടുകൂടി അതിരില്ലാതെ നിന്ദാവചനങ്ങളും പരിഹാസാട്ടഹാസങ്ങളും വഷിക്കപ്പെടുമെന്നും അവയെ തുടൎന്ന് കഠിനഹൃദയരും മദോന്മത്തരുമായ ആ ജനക്കൂട്ടത്തിന്റെ കയ്യാൽ അവസാനമില്ലാത്ത മർദ്ദനങ്ങൾ സഹിക്കേണ്ടിവരുമെന്നും അറിഞ്ഞിരുന്ന ഭഗവാൻ ധൈര്യവാനായി "അങ്ങയുടെ വാക്കുകൾ ഞാൻ ആവൎത്തിക്കേണ്ട ആവശ്യമില്ലല്ലോ. എങ്കിലും ദൈവപുത്രനായി ലോകാവതാരം ചെയ്തിരിക്കുന്ന ഞാൻ സൎവാന്തൎയ്യാമിയും സൎവ്വവ്യാപിയും സൎവ്വശക്തനുമായ ദൈവത്തിന്റെ ദക്ഷിണഭാഗത്തു സൎവ്വസംപൂജ്യനായി, സകലജനാരാദ്ധ്യനായി ആസനസ്ഥനായിരിക്കുന്നതും മേഘാരൂഢ

നായി ഭൂതലത്തിലേക്കു വരുന്നതും അങ്ങയുടെ അക്ഷികൾ വീക്ഷിക്കുന്നതാണ്'' എന്നുപ്രത്യുത്തരം നൽകി.

അപ്പോൾ ആ നീതിന്യായപരിപാലകൻ ഇനിയും സാക്ഷികളെയും സാക്ഷിമൊഴികളേയുംകൊണ്ടു് നമുക്കു യാതൊരാവശ്യവുമില്ല, അദ്ദേഹം സ്വന്ത അധരങ്ങൾകൊണ്ടു ദൈവദൂഷണം ഉച്ചരിച്ചതു് നാം ശ്രവിച്ചുകഴിഞ്ഞിരിക്കുന്നു. ദൈവദൂഷണം മനശ്ചാഞ്ചല്യം കൂടാതെ ചെയ്യുന്ന ഈ ആൾ 'മരണയോഗ്യൻ' എന്നുച്ചത്തിൽ വിളിച്ചുപറഞ്ഞു. അപ്പോൾ സഭാംഗങ്ങളും ജനക്കൂട്ടവും ''ഇവൻ മരണയോഗ്യൻ, ഇവൻ മരണയോഗ്യൻ'' എന്നു അത്യുച്ചത്തിൽ അട്ടഹസിച്ചു.

അതിൻെറ ശേഷം കൊലയ്ക്കു വിധിക്കപ്പെട്ടവരോടു ചെയ്യുവരാറുള്ളതുപോലെ കഠിനവും നിന്ദ്യവുമായ പ്രവൃത്തികളാൽ അവർ യേശുഭഗവാനെ പീഡിപ്പിച്ചു. ചിലർ ആ മന്ദസ്മിതാർദ്രവദനത്തിൽ നിഷ്ഠീവനം ചെയ്തു. പലർ ഭഗവാൻെറ ഗണ്ഡപ്രദേശത്തു് അതിദാരുണമായ വിധത്തിൽ പ്രഹരിച്ചു. ആ സുന്ദര അധരങ്ങൾ ഭേദിച്ചു രക്തം ചിന്തുമാറു അവർ അദ്ദേഹത്തിൻെറ അധരങ്ങളെ ലക്ഷ്യമാക്കി മുഷ്ടിമർദ്ദനം ചെയ്തു.

ബഹുസഹസ്രം രോഗികളെ സുഖശരീരികളാക്കിയ ഹസ്തദ്വയം ഇതാ ബന്ധിതമായിരിക്കുന്നു. നന്മപ്രവൃത്തികൾ ചെയ്യുന്നതിനു മണ്ടി നടന്ന പാദപത്മങ്ങൾ ഇരുമ്പുശൃംഖലകളാൽ ബദ്ധമായിരിക്കുന്നു, ഇങ്ങനെ അസ്വാതന്ത്ര്യമനുഭവിക്കുന്ന ആ പുരുഷോത്തംസത്തെ ഹേമദണ്ഡംഏല്പിക്കുന്നതിൽ ആ ജനൌഘം ഒട്ടും മടിച്ചില്ല.

വധോദ്യുക്തരായ ആ ജനസംഘം ഒരു രക്താംബരം കൊണ്ടുവന്നു ഭഗവൽകളേബരം നഖശിഖാന്തം ആവരണം ചെയ്തിട്ടു നാനാഭാഗങ്ങളിൽ നിന്നും ഭഗവാനെ അഹമഹമികയാ പ്രഹരിച്ചു. "നീ ക്രിസ്തുവെങ്കിൽ നിന്നെ പ്രഹരിച്ചതാരെന്നു പ്രവചിക്ക" എന്നു പറഞ്ഞു. ഇപ്രകാരമുള്ള പ്രഹരാദികൾ വളരെ സമയം നീണ്ടുനിന്നു. ഭഗവദ്വക്ത്രം ശോണവർണ്ണമായി. അക്ഷിദ്വന്ദ്വം കഠിനവേദനയെ പ്രദ്യോതിപ്പിച്ചു. നാസികാരന്ധ്രങ്ങളിൽ കൂടി രക്തം സ്രവിച്ചു. ദന്തനിര കഠിനമർദ്ദനഫലമായി ഭേദിക്കപ്പെട്ടു കേശഭാരം അഴിഞ്ഞു രക്തപങ്കിലമായി മുഖകമലത്തോടു ഒട്ടി.

ഇപ്രകാരമുള്ള ഒരു ക്രിസ്തുവിനെയാണു് ജൂതവിദ്വജ്ജനം വധാനുമതി ലഭിക്കുന്നതിനായി റോമാഗവർണ്ണരുടെ അരമനയിലേക്കു ആനയിച്ചതു്. പൈലററു് എന്ന നാമധാരിയായ ഗവർണ്ണരുടെ മുമ്പാകെ എത്തിയ ക്രിസ്തുവിൻെറ നേരെ ജൂതപ്രമാണികൾ അനേക കുററങ്ങൾ ആരോപിച്ചു. ഭഗവാൻ ദുരുപദേശം മൂലം ജൂതസമുദായത്തിൽ അന്തഃഛിദ്രം വർദ്ധിപ്പിച്ചു എന്നായിരുന്നു അവരുടെ ഒന്നാമത്തെ കുററാരോപണം. റോമാകൈസറല്ല, താനാണു് ജൂതജാതിയുടെ രാജാവെന്നു ക്രിസ്തു പ്രസംഗിച്ചുവന്നുവെന്നും തൻമൂലം ഭഗവാൻ റോമാ സാമ്രാജ്യവിദ്ധ്വംസകനാണെന്നും ആയിരുന്നു അവരുടെ രണ്ടാമത്തെ വാദം.

കുററാരോപണങ്ങൾ ശ്രവിച്ചതിൻെറ ശേഷം പൈലററു് "അങ്ങു ജൂതജാതിയുടെ രാജാവോ?" എന്നുചോദിച്ചു. അതിനു ഭഗവാൻ "എൻെറ രാജ്യം

ഐഹികമല്ല: ഞാൻ സ്വർഗ്ഗീയ രാജ്യം സ്ഥാപിക്കാൻ വന്നിരിക്കുന്നു. എന്റെ രാജ്യം ഐഹികമായിരുന്നെങ്കിൽ എന്റെ അനുയായികൾ കായികബലം കൊണ്ടു എന്റെ സാമ്രാജ്യം സ്ഥാപിക്കുന്നതിനു ശ്രമിക്കുമായിരുന്നല്ലൊ' എന്നു പറഞ്ഞു,

അതിനനന്തരമായി ഗവർണ്ണർ "അങ്ങു രാജാവു തന്നെയൊ?" എന്നുചോദിച്ചു. ഭഗവാൻ അതിനു "ഞാൻ രാജാവെന്നു നിങ്ങളുടെ ചോദ്യത്തിൽനിന്നു തന്നെ സ്ഫുരിക്കുന്നുണ്ടല്ലൊ. ഞാൻ ഈ ലോകത്തെയും ബ്രഹ്മാണ്ഡത്തെത്തന്നെയും ഭരിക്കുന്ന ചിൽസ്വരൂപമായ ആ മഹാസത്യത്തിൻ സാക്ഷിയായിട്ടത്രെ അവതരിച്ചിരിക്കുന്നതു്. ആ സത്യത്തിൽനിന്നുജനിച്ചിട്ടുള്ളവരെല്ലാം എന്റെ ശബ്ദശ്രവണമാത്രയിൽ എന്നെ അറിയും"എന്നു പറഞ്ഞു. പൈലററു ഇതിനു മറുപടിയായി "സത്യം എന്നാൽഎന്തു്" എന്നു ചോദ്യംചെയ്തുകൊണ്ടു ജനതാമദ്ധ്യത്തിൽ ഇറങ്ങിച്ചെന്നു "ഞാൻ ഈ മനുഷ്യനിൽ യാതൊരു കുററവുംകാണുന്നില്ല" എന്നുപറഞ്ഞു.

അപ്പോൾ അവിടെ കൂടിയിരുന്ന ജനസംഘം ജൂതപ്രമാണികളാൽ പ്രേരിതരായിട്ടു് "അവനെ ക്രൂശിക്ക, അവനെ ക്രൂശിക്ക" എന്നു് മേഘഗർജ്ജനം പോലെ അട്ടഹാസം ചെയ്തു. "ഈ മനുഷ്യൻ മരണയോഗ്യമായ യാതൊരുകുററവും ചെയ്തതായി കാണുന്നില്ല. അതിനാൽ ഞാൻ ക്രിസ്തുവിനെ ദേഹദണ്ഡം ഏല്പിച്ചു വിട്ടയയ്ക്കും" എന്നു പൈലററ് പറഞ്ഞു.

പൈലററിന്റെ ഈ വാക്കുകേട്ടു് ജൂതപ്രമാണികളും ജനാവലിയും അത്യുച്ചത്തിൽ "അവൻ മരണ

യോഗ്യൻ, അവൻ മരണയോഗ്യൻ'അവനെക്രൂശിക്ക' ക്രൂശിക്ക'' എന്നു അട്ടഹസിച്ചു.

'പെസ്സഹാ' ഉത്സവം പ്രമാണിച്ചു പ്രതിവത്സരം ഓരോ ജൂതകുററവാളിയെ വിലങ്ങുവെട്ടിവിടുന്ന ഒരു പതിവുണ്ടായിരുന്നു. രാജദ്രോഹകുററത്താൽ പിടിക്കപ്പെട്ടു തടവിലാക്കപ്പെട്ട 'ബറബ്ബാസ്'' എന്നൊരു കുററവാളിയും അന്നു കാരാഗൃഹത്തിൽ ഉണ്ടായിരുന്നു. ഈ പെസ്സഹാ ഉത്സവാഘോഷാവസരത്തിൽ ബറബ്ബാസിനെ വിട്ടയയ്ക്കണമെന്നായിരുന്നു ജൂതവംശജന്മാരുടെ ഇഛ. എന്നാൽ ബറബ്ബാസിനെ ശിക്ഷിക്കുകയും ക്രിസ്തുഭഗവാനെ വിട്ടയയ്ക്കുകയും ചെയ്യണമെന്നുള്ള ഉദ്ദേശത്തോടുകൂടി പൈലററ് ''പെസ്സഹാ ഉത്സവം പ്രമാണിച്ചു ഞാൻ ക്രിസ്തുവിനെ വിട്ടയക്കാം'' എന്നു ജൂതന്മാരോടു പറഞ്ഞു.

അപ്പോൾ അവർ ''ബറബ്ബാസിനെ വിട്ടയയ്ക്കുക, ക്രിസ്തുവിനെക്രൂശിയ്ക്കു'' എന്ന് അത്യുച്ചത്തിൽ ഘോഷിച്ചു. ജനാവലിയുടെ നിർബ്ബന്ധത്തിനു വഴിപ്പെടുന്നതിനു 'പൈലററി'നു തീരെ മനസ്സില്ലായിരുന്നു. എങ്കിലും ജൂതപ്രമാണികൾ തനിക്കു വിപരീതമായി കൈസറിൻെറ അടുക്കൽ സങ്കടം ബോധിപ്പിക്കും എന്നറിയിച്ചപ്പൊൾ പൈലററു അവരുടെ ഇഷ്ടത്തിനു വിധേയനായി ക്രിസ്തുവിനെ കുരിശിൽ തറയ്ക്കുന്നതിനു വിധിച്ചു.

---

# ക്രൂശാരോഹണം.

## അദ്ധ്യായം ൮.

കുരിശിൽ തറയ്ക്കുന്നതിന്റെ മുമ്പായി കുററക്കാരെ അതികഠിനമായി ദണ്ഡിപ്പിക്കുന്ന ഒരു പതിവുണ്ടായിരുന്നു. ഇതനുസരിച്ച് ക്രിസ്തുവിനെ റോമാപ്പടയാളികൾ കഠിന കഠിനം ഭേദദണ്ഡം ഏല്പിച്ചു. അവർ ഭഗവച്ഛിരസ്സിൽ ഒരു മുൾമകുടം ചൂടി ദക്ഷിണഹസ്തത്തിൽ രാജോചിത പ്രാഭവദ്യോതകമായി ഒരു ഈറൽ ചെങ്കോലായി പിടിപ്പിച്ചു. എന്നിട്ട് "ജൂതരാജാവെ, ജയ, ജയ" എന്നു നിന്ദാസ്തുതിചെയ്തു. നിന്ദാസ്തുതികളുടെയും ജയജയ ശബ്ദങ്ങളുടെയും മാറെറാലി അന്തരീക്ഷത്തിൽനിന്നു തിരോധാനം ചെയ്യുന്നതിന്റെ മുൻപായി ഭയങ്കരന്മാരും ആജാനുബാഹുക്കളുമായ പടയാളികളുടെ താഡന മർദ്ദനങ്ങളുടെ പ്രതിധ്വനി കേട്ടുതുടങ്ങി. ആ ലോകൈകവന്ദ്യനെ അവർ ചമ്മട്ടിയാൽ പ്രഹരിച്ചു. ഭഗവൽ ശിരസ്സിൽ അർപ്പിതമായിരുന്ന മുൾകിരീടത്തിൽ ആ ഉഗ്രമൂർത്തികൾ നിഷ്കരുണം പ്രഹരിക്കുമ്പോൾ ബഹുസഹസ്രം ക്രൂരമുകൾ കണക്കെ ആ നിശിതമായ മുള്ളുകൾ ശിരസ്സിനെ ഭേദിച്ചു. തേജ:പരിവേഷിതമായ ശരീരത്തിൽ നിന്നു രക്തം ധാരധാരയായി പ്രവഹിച്ചു.

ഇങ്ങനെ സൃഷ്ടിസ്ഥിതിസംഹാരകർത്താവും രാജാധിരാജാവുമായ ആ ദൈവപുത്രൻ തനിക്കു അർഹമായ സ്തുതിവചസ്സുകൾക്കു പകരം നിന്ദാസ്തുതികളും, രാജോചിത പ്രഭാവത്തിനനുയോജ്യമായ തങ്കക്കിരീടത്തിന്റെ

പകരം മുൾമകുടവും, പൊൻചെങ്കോലിനു പകരം ഈററൽ വടിയും സ്വാജ്ഞാനുവത്തികളും സ്വാപാദസേവകന്മാരുമായ ബഹുസഹസ്രം അനുചരന്മാരുടെ അൎഘ്യപാദ്യാതി സേവനത്തിനു പകരം റോമാപടയാളികളുടെ താഡന മദ്ദനങ്ങളും. അവകാശപ്പെട്ടു് കുരിശിനെ വഹിച്ചുകൊണ്ടു ഗിരിശൃംഗത്തിലേക്കു നടയായി. ദുവ്വഹമായ ഒരു വൻകുരിശിന്റെ ഭാരത്താൽ കുഴഞ്ഞും, വീങ്ങി രക്തം ഉണങ്ങിയിരുന്ന ക്ഷതങ്ങളിൽ സൂൎയ്യാതപമേററപ്പോൾ അവയിൽ ശൂലാഗ്രങ്ങൾ തറച്ചാലെന്നതുപോലെ അനുഭവമാകുന്ന ഭയങ്കരവേദന സഹിച്ചും, മുൾമകുടം ശിരോഭാഗത്തു വച്ചിട്ടു് അതിൽ നിഷ്ഠുരണം പ്രഹരിച്ചപ്പോൾ ഉത്തമാംഗത്തിലെ രക്തധമനികൾ ഭേദിച്ചു ധാരധാരയായിപ്രവഹിച്ചുകൊണ്ടിരുന്ന രക്തത്താൽ അഭിഷിക്തനായും, നിഗ്രഹാനുഗ്രഹ ശക്തിയുള്ള ആ ദൈവപുത്രൻ യാത്രചെയ്തു. ഒരു വലിയസംഘം പടയാളികളും ജൂതപ്രമാണികളും ചില ക്രിസ്തുഭക്തന്മാരും, അദ്ദേഹത്തെ അനുധാവനംചെയ്തിരുന്നു. കുറച്ചു പുറകിലായി ക്രിസ്തുഭഗവാന്റെ മാതാവും ചില സ്ത്രീകളും ഭഗവാനെ അനുഗമിക്കുന്നുണ്ടായിരുന്നു.

ആ ലോകഗുരുവിനെ അനുഗമിച്ച സ്ത്രീകൾ ഭഗവാന്റെ പ്രത്യേക ശിഷ്യകളും തന്നിൽ അപാരമായ സ്നേഹവിശ്വാസാദി മനോഭാവങ്ങളാൽ പ്രേരിതരായവരുമായിരുന്നു. ഇവർ ദുഃഖസാഗരത്തിൽ മുങ്ങിയും, പൊങ്ങിയും, നിലകാണാതെ ഉച്ചത്തിൽ കരഞ്ഞു മാറത്തടിച്ചുംകൊണ്ടാണു് ഭഗവാനെ പിന്തുടന്നതു് . ഭഗവാൻ കഠിനവ്യഥ അനുഭവിക്കുന്ന ആ സ്ത്രീകളെ വീക്ഷിച്ചിട്ടു്, "ജറൂസലേം പുത്രിമാരെ,

എന്റെ ഘാതവിധിയോൎത്തു നിങ്ങൾ ഖേദിക്കേണ്ട, നിങ്ങൾക്കവേണ്ടിയും, നിങ്ങളുടെ സന്താനങ്ങൾക്കവേണ്ടിയും ദുഃഖിപ്പിൻ" എന്നരുളിച്ചെയ്തു.

ഇങ്ങനെ ശത്രുമിത്രങ്ങളാൽ ചുററപ്പെട്ടവനായി ശ്രീയേശുദേവൻ 'ഗോൽഗോഥാ' ഗിരിശിഖരത്തിൽ എത്തി. ഉത്തരക്ഷണത്തിൽ ഭഗവാനെ കുരിശിൽ ആരോഹണം ചെയ്യിച്ചു.

പൂൎവ്വകാലത്തു് മനുഷ്യരെ കുരിശിൽ തറച്ചിരുന്നതു് അവർ വളരെ സമയം കഠിനവേദന അനുഭവിച്ചു മരണം അടയുന്നതിനായിരുന്നു. തൻമൂലം മരണഹേതുകമായ ക്ഷതങ്ങൾ അവരെ ഏല്പിക്കുക അസാധാരണമായിരുന്നു. കരചരണാദികൾ കുരിശിനോടുചേൎത്തു് ആണിഅടിയ്ക്കുക മാത്രം ചെയ്തിരുന്നതിനാൽ ദുൎഘമായ കഠിനവേദന അനുഭവിച്ചു കുററവാളികൾ രണ്ടും മൂന്നും ദിവസം കുരിശിൽ കിടന്നാണു് മരിക്കുക.

ഭഗവാന്റെകൂടെ രണ്ടു തസ്കരന്മാരെയും കുരിശിൽതറച്ചു നിഗ്രഹിക്കയുണ്ടായി. ഇവരിൽ ഒരുവനെ ഭഗവാന്റെ വാമഭാഗത്തും അപരനെ ദക്ഷിണഭാഗത്തുമായി ക്രൂശിച്ചു. ഇവർ മൂവരുടെയും ക്രൂശാരോഹണാനന്തരം ആ വലിയജനക്കൂട്ടം അവരുടെ മരണവേദന ദൂരത്തുനിന്നു വീക്ഷിച്ചുകൊണ്ടിരുന്നു. കുരിശിന്റെ ഇരു ഭാഗങ്ങളിലും ഭഗവാന്റെ ഇരുഹസ്തങ്ങളും വലിച്ചു നീട്ടി നിൎദ്ദയമായി തറയ്ക്കപ്പെട്ടിരുന്ന ആണിപ്പാടുകളിൽനിന്നു് രക്തകണങ്ങൾ അനവരതംപൊഴിഞ്ഞുകൊണ്ടിരുന്നു. കാലുകൾ രണ്ടുംകൂടെചേൎത്തു് ഒരു ആണി അടിച്ചിരുന്ന മുറിപ്പാട്ടിൽനിന്നു് രക്തധാര കീഴ്പോട്ടൊഴുകി കുരിശിന്റെ പരിസരങ്ങളെ രക്തപങ്കിലമാ

ക്കി. സൂൎയ്യഭഗവാൻ അതീവതേജസ്സോടുകൂടി ഉദിച്ചു യൻറ സ്വകിരണങ്ങളെ രൂക്ഷതയേറിയ നിശിതാസ്ത്ര ങ്ങൾ കണക്കെ ഭഗവന്മുഖാരവിന്ദത്തിലേക്കു അയ ച്ചു. ചുടുനിണം സൂൎയ്യാതപമേററു തിളച്ചുവററി ഭഗ വൽകളേബരത്തോടു ചേൎന്നു. മുഖാംബുജം ശിരോഭാ ഗത്തുനിന്നു പ്രവഹിച്ച രക്തത്താൽ ആവൃതമായി. നാ സികയും അക്ഷിദ്വയവും കടുനിണത്തിൽ മുങ്ങിപ്പൊ ങ്ങുന്ന അഗ്നിഗോളങ്ങൾപോലെ കാണപ്പെട്ടു. വക്ഷഃ പ്രദേശത്തുകൂടി കീഴ്പ്പോട്ട് ഒഴുകിക്കൊണ്ടിരുന്ന ര ക്തപ്രവാഹം കഷ്ടിച്ചു നഗ്നതയെ മറയ്ക്കുന്നതിനു മാ ത്രം ഉതകിയിരുന്ന അരക്കച്ചയിൽ തടഞ്ഞു് ആ ഉത്ത രീയത്തെ രക്തസമൃദ്ധമാക്കി.

ഏവംവിധമായ കഷ്ടതകളുടെയും മരണവേദന കളുടെയും, പീഡനങ്ങളുടെയും മദ്ധ്യത്തിലും ശ്രീയേ ശുഭഗവാൻ മനഃസ്ഥൈൎയ്യം ലേശവും കൈവെടിഞ്ഞി ല്ല. കഠിനമായ ക്ഷതങ്ങൾ മൂലം ദേഹിദേഹത്തിൽ നി ന്നു പിരിയുന്നതിനു ഭാവിക്കുന്ന ആ സന്ധിയിലും ഭഗ വാൻ സ്വശത്രുക്കൾക്കുവേണ്ടി പ്രാൎത്ഥിക്കുകയും അവ രുടെ പാപങ്ങളുടെ പരിഹാരത്തിനായി സൎവ്വ ജീവിക ളിലും സൎവ്വദാ ജീവകാരുണ്യവും ദയയും അവിഘ്നമാ യി പ്രകടിപ്പിച്ചുകൊണ്ടിരിക്കുന്ന സൃഷ്ടിസ്ഥിതിസം ഹാരകൎത്താവായ ആ ജഗന്നിയന്താവിനോടു അഭ്യൎത്ഥി ക്കുകയുമാണു് ചെയ്തതു്. "ദൈവമെ എന്നെ കുരിശി ൽ തറച്ചു നിഗ്രഹിക്കുന്നതിനു ഉദ്യുക്തരായിരിക്കുന്ന ഈ സാധുക്കൾ അവരുടെ കൃത്യത്തിൻെറ ഭയങ്കര ഫ ലത്തെപ്പററി ഗ്രഹിക്കുന്നതിനു ശക്തിയില്ലാത്തവരാ യതിനാൽ അങ്ങു അവരോടു ദയവായി ക്ഷമിക്കണ മെ" എന്നു രക്താഭിഷിക്തനായി ഭയങ്കരവേദന അ

നുഭവിച്ചുകൊണ്ടിരുന്ന ക്രിസ്തുഭഗവാൻ കുരിശിൽ കിടന്നപ്പോഴും പ്രാൎത്ഥിച്ചു.

ആജീവനാന്തം അക്രമപ്രവൃത്തികൾ, തസ്കരവൃത്തികൾ ഇത്യാദികളിൽ ഏൎപ്പെട്ട് അവസാനം 'ഗോൽഗോഥാ' ഗിരിയിൽ ഭഗവൽപാൎശ്വങ്ങളിൽ ക്രൂശിക്കപ്പെട്ടിരുന്ന ആ തസ്കരപ്രമാണികളെയും ഭഗവാൻ വിസ്മരിച്ചില്ല. അവരിൽ ഒരാൾ അപരനോട് 'നാമോ കുററവാളികൾ എന്നാൽ നമ്മുടെ മദ്ധ്യേ ക്രൂശിക്കപ്പെട്ടിട്ടുള്ള ഇദ്ദേഹം ദോഷസ്പൎശലേശമില്ലാത്ത ദൈവപുത്രൻ ആകുന്നു' എന്നു പറഞ്ഞു. 'അതുകൊണ്ടു ത്രിലോകങ്ങളേയും ഭരിക്കുന്ന ദൈവപുത്രാ! പാപവിനാശകനായ ഭഗവാൻ സ്വൎഗ്ഗസ്ഥിതനായി അത്ഭുതാകാരനായി സ്വൎഗ്ഗസേനകളാൽ പരിസേവിതനായി ദ്യോവിൽ പ്രശോഭിക്കുമ്പോൾ ഈ പാപിഷ്ഠനായ അടിയനേയും ഓൎത്തുകൊള്ളേണമെ' എന്നു ക്രൂശിൽ കിടന്നു ഭഗവാനെ നോക്കി അവൻ അപേക്ഷിച്ചു. ക്രിസ്തുഭഗവാൻ ആ പാപിയുടെ അന്ത്യപ്രാൎത്ഥന ശ്രവിച്ചു ആൎദ്രമനസ്കനായി അവനോട് 'നീ ഈ സുദിനത്തിൽ തന്നെ എന്നോടുകൂടി സ്വൎഗ്ഗസുഖം അനുഭവിക്കും' എന്നരുളിച്ചെയ്തു.

ഇങ്ങനെ പാപിഷ്ഠന്മാരെയും സ്വശത്രുക്കളേയും അനുഗ്രഹിച്ചും അവൎക്കുവേണ്ടി പ്രാൎത്ഥിച്ചുംകൊണ്ടത്രേ ക്രിസ്തുഭഗവാൻ കുരിശിൽ കിടന്നത്. പാപസ്വഭാവികളായ മനുഷ്യവൎഗ്ഗത്തെ പാപത്തിൽനിന്നും പരിത്രാണംചെയ്വാൻ അവതാരംചെയ്ത ഭഗവാനെ നിഗ്രഹിക്കുന്നതിനു ഉൽസുകരായ തന്റെ ശത്രുക്കളോടു അദ്ദേഹം ദയയും കാരുണ്യവും പ്രദൎശിപ്പിച്ചു. സ

വ്ജീവജാലങ്ങളിലും സ്നേഹവും ആർദ്രതയും കവി ഞ്ഞൊഴുകിക്കൊണ്ടിരുന്ന ഭഗവത് ഹൃദയത്തിന്ന് തന്റെ ഭൗമികശരീരത്തെ നശിപ്പിക്കുന്നതിനു യത്നിച്ചവരോടു എങ്ങനെ ശത്രുതയുണ്ടാകും.

ക്രിസ്തുഭഗവാനെ ക്രൂശിച്ചിരുന്ന കുരിശിന്റെ മുകൾഭാഗത്തു 'ജൂതന്മാരുടെ രാജാവു്' എന്നു പൈലറ്റ് ഗ്രീക്കിലും, ലാററിനിലും, ഹീബ്റുവിലും എഴുതിയിരുന്നു. ഇതു തങ്ങൾക്കു അപമാനകരമാണെന്നും 'ജൂതന്മാരുടെ രാജാവെന്നു ഇവൻ പറയുന്നു' എന്നാണു എഴുതേണ്ടതെന്നും ജൂതപ്രമാണികൾ പൈലററിനോടു ആവലാതിപ്പെട്ടു. അതിനു പൈലററു 'ഞാനെഴുതിയതെഴുതി' എന്നു അവരോടു ഉത്തരം പറയുകത്രേ ചെയ്തതു്.

ഹതവിധി അനുഭവിച്ച് സർവാംഗവേദനയോടും മനഃപീഡയോടുംകൂടി കുരിശിൽ കിടന്നു കഷ്ടപ്പെടുന്ന ശ്രീയേശുദേവനെ ആ വഴി കടന്നുപോയ പഥികന്മാർ "ഇവൻ ക്രിസ്തുവെങ്കിൽ കുരിശിൽനിന്നിറങ്ങിവരട്ടെ" എന്നുപറഞ്ഞു ദൂഷിച്ചു. ജൂതപ്രമാണികളും "അനേകരെ രക്ഷിച്ച ഇവന്ന് സ്വജീവനെ രക്ഷിപ്പാൻ കഴിയുകയില്ലയോ? ജൂതവംശത്തിന്റെ രാജാവും ജൂതവംശസംരക്ഷകനുമായ ഇവൻ കുരിശിൽനിന്നു ഇപ്പോൾ ഇറങ്ങിവന്നു ഞങ്ങളെ ഇവന്റെ ദൈവത്വത്തിൽ വിശ്വസിപ്പിക്കട്ടെ" എന്നു പറഞ്ഞു ഭഗവാനെ ഹസിച്ചു. ഭഗവാനോടുകൂടെ ക്രൂശിന്മേൽ അർപ്പിതരായ തസ്കരന്മാരിൽ ഒരുവനും ആ പുണ്യാത്മാവിനോടു് "ഇവൻ ക്രിസ്തുവെങ്കിൽ ഈ ക്രൂശ്മരണത്തിൽനിന്നു ഇവനെത്തന്നെ മോചിപ്പിക്കട്ടെ" എന്നുപറഞ്ഞു ഭഗവാനെ പരിഹസിച്ചു.

ശ്രീയേശുഭഗവാൻ മരണത്തോട്ട് സമീപിച്ചപ്പോൾ മൂന്നുമണിക്കൂർ നേരത്തേക്ക ഭൂതലത്തിലെല്ലാം അന്ധകാരം വ്യാപിച്ചു. സൂൎയ്യൻ അന്ധകാരപടലത്താൽ ആവൃതമായി. ത്രിലോകങ്ങളിലുള്ള സർവ്വജീവരാശികളും പരിഭ്രമിച്ചു. അപ്പോൾ ശ്രീയേശുദേവൻ കുരിശിൽ കിടന്നുകൊണ്ട് വലിയ ശബ്ദത്തിൽ "എൻെറ ദൈവമെ, എൻെറ ദൈവമെ, എന്നെ കൈവെടിഞ്ഞതെന്തു്?" എന്നു പറഞ്ഞു. ഇതു പിപാസാശമനത്തിനുള്ള അൎത്ഥനയാണെന്നു തെററിധരിച്ചു ചിലർ അദ്ദേഹത്തിനു ജലം നൽകി. ഭഗവാൻ അതു സ്വീകരിക്കാതെ ദേഹി ദേഹത്തിൽനിന്നും പിരിയുന്ന ആ സന്ധിയിൽ "മഹാദൈവമെ ഭഗവൽഹസ്തങ്ങളിൽ ഞാനെൻെറ ആത്മാവിനെ ഭരമേല്പിക്കുന്നു" എന്നു് അത്യുച്ചത്തിൽ അട്ടഹസിച്ചു സ്വജീവനെ പരിത്യജിച്ചു.

അപ്പോൾ ഭൂമികുലുങ്ങി. മൃതിയടഞ്ഞിരുന്ന വിശുദ്ധാത്മാക്കൾ ഭൂമിയിലേക്ക പ്രത്യാഗമിച്ചു. ഭൂസ്വൎഗ്ഗപാതാളങ്ങളിൽ മാനുഷവാനവസംഘങ്ങൾ ആസകലം ദുഃഖാബ്ധിയിൽ മുഴുകി, നരകവാസികളായ ഭൂതപ്രേതപിശാചാദി വർഗ്ഗങ്ങളും, രാത്രിഞ്ചരന്മാരായ അസുരരാക്ഷസാദി വൎഗ്ഗങ്ങളും അത്യന്തം സന്തോഷിച്ചു. ഭൂചരഖേചരതിൎയ്യക്ക്ജന്തുക്കൾ നിനിമേഷരും നിരുന്മേഷരുമായി.

ശ്രീയേശുഭഗവാൻെറ മരണത്തെ വീക്ഷിച്ചുകൊണ്ടിരുന്ന സൈന്യാധിപൻ ഈ അത്ഭുതങ്ങളൊക്കെയും കണ്ടിട്ട്, "ഇദ്ദേഹം നിശ്ചയമായും ദൈവപുത്രനായിരുന്നു, സത്യം" എന്നുപറഞ്ഞു. മരണംകണ്ടുകൊ

ണ്ടു് വിദൂരത്തിൽ നിന്നിരുന്ന ജനക്കൂട്ടം വ്യസനാക്രാന്തരായി മാവിൽ സ്വഹസ്തങ്ങളാൽ താഡിച്ചുകൊണ്ടു് സ്വഗൃഹങ്ങളിലേക്കു മടങ്ങിപ്പോയി.

ക്രിസ്തുശിഷ്യന്മാരിൽ ഒരാളായ ജോസഫ് കുരിശിൽനിന്നു ഭഗവാന്റെ ശരീരം എടുത്തുകൊള്ളുന്നതിനു പൈലററിന്റെ അനുവാദം വാങ്ങി. ഭഗവാന്റെ ശരീരം കുരിശിൽനിന്നു എടുത്തു ശുഭ്രവസ്ത്രങ്ങളിൽ പൊതിഞ്ഞു് ജോസഫ് ശവക്കല്ലറയിൽ സ്ഥാപിച്ചു. കല്ലറയുടെ വാതില്ക്കൽ ഒരു വലിയ ശിലയും ഉരുട്ടിവച്ചു.

---

# ഉയിര്ത്തെഴുന്നേല്പ്.

## അദ്ധ്യായം ൯.

ക്രിസ്തുഭഗവാൻ ക്രൂശ്മരണം മൂലം ലോകത്തിൽനിന്നു് തിരോധാനം ചെയ്തതിന്റെ മൂന്നാംദിവസം, സൂര്യന്റെ ചെങ്കനൽ പ്രഭ ഭൂലോകത്തെ ആവരണം ചെയ്യുന്നതിനു മുമ്പു്, അതിരാവിലെ തന്നെ, മറിയ എന്നു നാമധാരിണികളായ രണ്ടു സ്ത്രീരത്നങ്ങൾ ഭഗവാന്റെ ശരീരംസുഗന്ധദ്രവ്യങ്ങളാൽലേപനം ചെയ്യുന്നതിനു ശവക്കല്ലറയിലേക്കു ചെന്നു. ഭഗവാന്റെ ഇഹലോകവാസക്കാലത്തു് ഇവർ ഭഗവൽ പാദസേവ ചെയ്തു് അനുഗ്രഹം സമ്പാദിച്ചിരുന്നവരും ഭഗവാന്റെ ഉത്തമശിഷ്യകളും ആ ലോകോദ്ധാരകനിൽ അനിതരസാധാരണമായ ഭയഭക്തി സ്നേഹബഹുമാനാദികളാൽ പ്രചോദിതരുമായിരുന്നു, ക്രിസ്തുദേവ

ൻെറ ശരീരത്തിൽ സുഗന്ധദ്രവ്യങ്ങൾ അപ്പിക്കുന്നതിനു കല്ലറയുടെ വാതില്ക്കൽ നിക്ഷിപ്തമായ വലിയ ശിലാഖണ്ഡം ആരു മാററിക്കൊടുക്കുമെന്നു തങ്ങളിൽ ആലോചിച്ചുകൊണ്ടാണു് അവർ യാത്രചെയ്തതു്. കല്ലറയുടെ വാതലിനോടു അവർ സമീപിച്ചപ്പോൾ അതിൻെറ വാതില്ക്കൽനിന്നു ആ വലിയകല്ലു് ആരോ ഉരുട്ടി നീക്കിയിരുന്നതായി കണ്ടു. കല്ലറയിലെക്കു സൂക്ഷിച്ചു വീക്ഷിച്ചപ്പോൾ അതിൽ ഭഗവാൻെറ ശരീരം കാണ്മാനില്ലായിരുന്നു. ക്ഷതപരിപൂൎണ്ണമായ ആ ശരീരത്തെ ആവരണം ചെയ്തിരുന്ന വസനങ്ങൾ ആ ശവകുടീരത്തിൻെറ അന്തർഭാഗത്തു് ഒരു കോണിൽ ചുരുട്ടി ഭദ്രമായി നിക്ഷേപിച്ചിരിക്കുന്നതു് അവരുടെ അക്ഷികൾക്കു ലക്ഷീഭവിച്ചു. കല്ലറയുടെ മറെറാരു സ്ഥാനത്തു് അഭൌമികരായ രണ്ടു പുരുഷപുംഗവന്മാർ നിൽക്കുന്നതും അവർ കണ്ടു. അവർ സൂൎയ്യകാന്തിചിന്തുന്ന മുഖശോഭയുള്ളവരും, ശുദ്ധശുഭ്രവസ്ത്രധാരികളും പ്രത്യക്ഷത്തിൽ തന്നെ ദൈവദൂതന്മാരുമായിരുന്നു. ആ തേജോമയന്മാർ സ്ത്രീകളോടു "നിങ്ങൾ സജീവനായ ദേഹത്തെ എന്തിനു മരണമടഞ്ഞവരുടെ ഇടയിൽ അന്വേഷിക്കുന്നു; ക്രിസ്തുഭഗവാൻ ഉയൎത്തെഴുന്നേററു് ഇവിടെ നിന്നും പോയിരിക്കുന്നു". എന്നു പറഞ്ഞു.

സ്ത്രീകൾ, ഈവസ്തുതഉടൻതന്നെക്രിസ്തുശിഷ്യന്മാരെ ധരിപ്പിച്ചു. ശിഷ്യന്മാരിൽ പീററവും ജോണും വാസ്തവസംഗതി അന്വേഷിപ്പാനായി ശവക്കല്ലറയെ ലക്ഷ്യമാക്കി പാഞ്ഞു. കല്ലറയുടെവാതില്ക്കൽ സ്ഥാപിച്ചിരുന്ന കല്ലു് ഉരുട്ടിനീക്കിയിരിക്കുന്നതും ക്രിസ്തുശ

രീരം വയ്ക്കപ്പെട്ടിരുന്ന സ്ഥാനത്തുനിന്നു് അതു് അപ്രത്യക്ഷമായിരിക്കുന്നതും, ഭഗവൽ ശരീരം ആവരണം ചെയ്തിരുന്ന വസ്ത്രങ്ങളെല്ലാം കല്ലറയുടെ ഒരു ഭാഗത്തു ചുരുട്ടിവെച്ചിരിക്കുന്നതും കണ്ടു് അവർ അതിശയിച്ചു. സൂക്ഷ്മവീക്ഷണത്തിൽ നിന്നു് ഗ്രഹിച്ച വസ്തുതകളോടു കൂടി അവർ സ്വഭവനത്തിലേക്കു തിരികെപ്പോയി.

പക്ഷെ മഗ്ദലനയിലെ മറിയ എന്ന സ്ത്രീ മാത്രം ശവക്കല്ലറയെ വിട്ടുപോയില്ല. ആ നാരീരത്നം കല്ലറയുടെ പുരോഭാഗത്തു ദുഃഖാബ്ധിയിൽ മുഴുകി നില കൊണ്ടു. ക്രിസ്തുഭഗവാൻെറ ശരീരം അപ്രത്യക്ഷീഭവിച്ചതിനാൽ തനിക്കു സുഗന്ധദ്രവ്യങ്ങൾ ഭഗവത് ശരീരത്തിൽ നിക്ഷേപിക്കുവാൻ സാധിക്കാതെ വന്നതിലുള്ള കുണ്ഠിതം മൂലവും. ഭഗവാൻ പുനർജ്ജീവിച്ചെങ്കിൽ തനിക്കു ഭഗവാനെ ഒന്നു കാണുവാൻ സാധിച്ചില്ലല്ലൊ എന്നോർത്തു ഖേദിച്ചും, അവൾ ദുഃഖസാഗരത്തിൽ നിമഗ്നയായി കരയുമ്പോൾ അവളുടെ പുറകിൽ ഭഗവാൻ പ്രത്യക്ഷപ്പെട്ടു. മറിയ തിരിഞ്ഞു നോക്കിയപ്പോൾ ഒരാൾ നിൽക്കുന്നതുകണ്ടു. ഭഗവാൻ ദുഃഖവാരിധിയിൽപതിച്ചആ സ്ത്രീയോടു "ഭഗിനിഎന്തിനു വിലപിക്കുന്നു?" എന്നു ചോദിച്ചു. മറിയഅത്യാർത്തിയോടുകൂടി ആരുടെ സാന്നിദ്ധ്യത്തെകാംക്ഷിക്കുന്നുവോ ആ ആളാണു് തൻെറ മുമ്പിൽ ആവിർഭവിച്ചിരിക്കുന്നതെന്നറിയാതെ "എൻെറ ഗുരുവിൻെറ ശരീരം അങ്ങു് എടുത്തുകൊണ്ടുപോയിട്ടുണ്ടെങ്കിൽ എവിടെ വച്ചിരിക്കുന്നു എന്നു് എന്നോടു പറഞ്ഞാലും'

ഞാൻ ഭഗവൽകളേബരം എടുത്തുകൊണ്ടു പോരട്ടെ" എന്നു പറഞ്ഞു.

ഭഗവാൻ അൎത്ഥഗൎഭമായ സ്വരത്തിൽ "മറിയെ" എന്നു പൂൎവകാലസ്മരണകളെ അനുസ്മരിപ്പിക്കുന്ന ശബ്ദസ്പഷ്ടതയോടുകൂടി ആ സ്ത്രീയെ അഭിസംബോധന ചെയ്തു. ഭഗവാന്റെ ശബ്ദശ്രവണമാത്രയിൽ മറിയ "എന്റെ ആരാധനാമൂൎത്തിയും, ഗുരുവരനും ഏകാവലംബവുമായ ഭഗവാനെ!' എന്നുവിളിച്ചുകൊണ്ടു ഭഗവദ്വിഗ്രഹത്തെ ഗാഢാശ്ലേഷം ചെയ്യുന്നതിനു അദ്ദേഹത്തോടു സമീപിച്ചു. അപ്പോൾ ഭഗവാൻ "സ്വൎഗ്ഗസ്ഥിതനായ മഹാദൈവസന്നിധിയിൽ ഞാൻ ഇതുവരെ ഉപവേശിച്ചിട്ടില്ലാത്തതുകൊണ്ടു എന്നെസ്പൎശിക്കരുതു്. എന്നാൽ ഭവതിപോയി, ഞാൻ ഈ ഭൂതലത്തെ ഉപേക്ഷിച്ചു് സ്വൎഗ്ഗാരോഹണം ചെയ്തു്ഈശ്വരസന്നിധിയെ പ്രാപിക്കുന്നതിനു ഭാവിക്കുന്നുവെന്നു എന്റെശിഷ്യരോടുഉണൎത്തിക്കുക' എന്നുപറഞ്ഞു.

മറിയ ഈ വസ്തുതയെല്ലാം സവിസ്തരം ക്രിസ്തുഭഗവാന്റെ ശിഷ്യവൎഗ്ഗത്തെ അറിയിച്ചു. ആ സ്ത്രീരത്നം ഭഗവൽകളേബരം കാണാതെ ദുഃഖിച്ചുകൊണ്ടിരിക്കുമ്പോൾ തന്റെ പുറകിൽ അപ്രതീക്ഷിതമായും അവിചാരിതമായും ഭഗവാൻ പ്രത്യക്ഷപ്പെട്ടതും, തോട്ടക്കാരനെന്നു ധരിച്ചു ആ പുണ്യാത്മാവിനോടു ക്രിസ്തുഭഗവാന്റെ ശരീരം എടുത്തുകൊണ്ടു പോയോ എന്നു ചോദിച്ചതും, അതിനുത്തരമായി ഭഗവാൻ അൎത്ഥഗൎഭമായി 'മറിയെ' എന്നു ഉച്ചരിച്ചതും ഭഗവാന്റെ ശബ്ദശ്രവണമാത്രയിൽ യേശുദേവനെ അറിഞ്ഞു അദ്ദേഹത്തെ ഗാഢാശ്ലേഷം ചെയ്യുന്നതിനു മുതിൎന്നതും ഭഗ

വാൻ പറഞ്ഞയച്ച സന്ദേശവും എല്ലാം ആ മഹിളാമണി അവരെ വഴിപോലെ ധരിപ്പിച്ചു.

ജൂതന്മാരോടുള്ള ഭയംനിമിത്തം ശിഷ്യന്മാർ ഒരു ദിവസം സന്ധ്യാസമയത്ത് വാതിലുകൾ ബന്ധിച്ച ഒരു ഭവനത്തിൽ രഹസ്യമായിക്കൂടി സംഭാഷിക്കുകയായിരുന്നു. ക്രിസ്തുഭഗവാന്റെ ശിഷ്യഗണത്തോടും ഭഗവാനോടു ചെയ്തതുപോലെ അവർ ചെയ്യേക്കുമെന്നുള്ള ഭയം അവരെ ബാധിച്ചിരുന്നു. ഭഗവാന്റെ ക്രൂശാരോഹണവും, അവസാന വിനാഴികവരെ അദ്ദേഹം ക്രൂശിൽനിന്നു ഇറങ്ങിവന്നേക്കും എന്നു ശിഷ്യന്മാരിൽ പലരും പ്രതീക്ഷിച്ചു കുരിശിന്റെ സമീപത്തുകാത്തിരുന്നതും, ഭഗവാന്റെ മരണശേഷം ഭഗ്നോത്സാഹരായി അവരെല്ലാം തിരിച്ചുപോന്നതും, ഇങ്ങനെ ലോകത്തെരക്ഷിക്കുവാൻ അവതരിച്ച ക്രിസ്തു അവിചാരിതമായ ഒരു കാലഘട്ടത്തിൽ അകാലമരണത്തെ പ്രാപിച്ചതും, പിന്നീടു അദ്ദേഹം ഉയൎത്തെഴുന്നേററു എന്നു പ്രചരിച്ചുവന്ന കഥയും, മറിയയ്ക്കു അദ്ദേഹം പ്രത്യക്ഷനായ വിവരവും മററും അവർ വിവരിച്ചുകൊണ്ടിരിക്കുകയായിരുന്നു.

ഭഗവാൻ സംജീവനായിരിക്കുമ്പോൾ തന്റെ മരണം ഇന്നവിധത്തിലായിരിക്കുമെന്നും എങ്കിലും മരിച്ചു മൂന്നുനാൾ കഴിഞ്ഞു താൻ നിശ്ചയമായി ഉയൎത്തെഴുന്നേല്ക്കുമെന്നും പറഞ്ഞിരുന്ന കഥ അവർ തീരെ വിസ്മരിച്ചുകളഞ്ഞിരുന്നു. മറിയ ഭഗവാനെ ദൎശിച്ച ചരിത്രവും ഭഗവാന്റെ സന്ദേശവും അവർ വിശ്വസിച്ചിരുന്നില്ല. വിജശ്രീലാളിതന്മാരായ ജൂതപ്രമാണികളുടെ പ്രഭാവപ്രകടനാദികൾ ഭഗവൽ ശിഷ്യഗണത്തെ അത്രയ്ക്കു നിസ്തന്ദ്രരാക്കിയിരുന്നു. ഇങ്ങനെ നിരാശഭ

രിതരായും സംശയാധീനരായും, അവിശ്വാസികളായും, ഭഗ്നോത്സാഹികളായും, യുദ്ധത്തിൽ തോല്പിക്കപ്പെട്ടു പലായനം ചെയ്തു ഗുഹാന്തർഭാഗത്തെ അഭയം പ്രാപിച്ചിരിക്കുന്ന സേനാവിഭാഗത്തെപ്പോലെ, ശിഷ്യസംഘം രഹസ്യസംഭാഷണത്തിൽ ഏൎപ്പെട്ടിരിക്കുമ്പോൾ സച്ചരിതനും ചിന്മയനും സൎവ്വവല്ലഭനും ലോകോദ്ധാരകനുമായ ശ്രീയേശുദേവൻ അവരുടെ മദ്ധ്യേ പ്രത്യക്ഷനായി. "നിങ്ങൾക്കു സമാധാനം" എന്നുപറഞ്ഞു അവരെ ആശിൎവ്വദിച്ചു.

ഭഗവൽശിഷ്യന്മാർ ആ കാഴ്ച "സ്വപ്നമൊ മായയൊ മതിഭ്രാന്തിയൊ" എന്നറിയാതെ അത്ഭുതപരതന്ത്രരായി സ്ഥിതിചെയ്യുമ്പോൾ ഭഗവാൻ തന്റെ കരചരണാദികളിൽ ഏല്പിക്കപ്പെട്ടിരുന്ന ക്ഷതങ്ങളിലേക്കു അവരുടെ ശ്രദ്ധയെ ആകൎഷിച്ചു. തങ്ങളുടെ നേത്രങ്ങളെ തന്നെ വിശ്വസിക്കാമോ എന്നു അവൎക്കു സംശയംതോന്നി. ഇങ്ങനെ അവിശ്വാസികളായി അവർ നിൽക്കുമ്പോൾ ഭഗവാൻ പണ്ടെപ്പോലെ അവരോടു നൎമ്മാലാപത്തിലേൎപ്പെട്ടു.

സച്ചിദാനന്ദനും കാലാകാലങ്ങൾക്കു അതീതനുമായ ശ്രീയേശുദേവൻ അവരെ അനുഗ്രഹിച്ചു പറഞ്ഞതു്:-"നിങ്ങളിൽ ശാന്തിയും സമാധാനവും വൎദ്ധിക്കട്ടെ. സൎവ്വചരാചരങ്ങളുടെയും ആദികാരണഭൂതനും, ത്രിലോകങ്ങളിലും സൃഷ്ടിസ്ഥിതിസംഹാരകൎത്തൃത്വം നടത്തിക്കൊണ്ടുപോരുന്ന സ്വൎഗ്ഗാധിതനുമായ എന്റെ പിതാവു എന്നെ നിങ്ങളുടെ മദ്ധ്യേത്തിലേക്കു ഏതുപ്രകാരം ലോകരക്ഷണാൎത്ഥം അയച്ചുവൊ അതുപോലെതന്നെ ഭൂലോകത്തിന്റെ നാനാഭാഗങ്ങളി

ലേക്കും ഞാൻ നിങ്ങളെ നിഗ്രഹാനുഗ്രഹശക്തിക ളോടുകൂടി അയയ്ക്കുന്നു. പാപമയമായ ഈ ലോകത്തി ലെ സംസാരവലയത്തിനുള്ളിൽ വഴികാണാതെ അ ന്ധരായിവലയുന്ന പാപിഷ്ഠന്മാൎക്ക നിങ്ങൾ നേർവ്വ ഴി കാണിച്ചുകൊടുപ്പിൻ". ഇങ്ങനെ അവൎക്ക ആജ്ഞ യും അനുഗ്രഹവും നൽകിയശേഷം ഭഗവാൻ അന്ത ൎദ്ധാനം ചെയ്തു.

സ്വശിഷ്യവൎഗ്ഗത്തിനു തന്നിലുള്ള സ്നേഹവിശ്വാ സാദിമനോഭാവങ്ങളെ വളൎത്തുന്നതിനു ക്രിസ്തുഭഗവാ ൻ പലപ്പോഴും അവൎക്ക പ്രത്യക്ഷപ്പെട്ടു. ഭഗവാന്റെ ക്ഷതം സംഭവിച്ച കരചരണാദികളുമായി സ്വഹസ്ത ത്തിനു സമാഗമം ഉണ്ടാകാതെ തന്റെ ഉയൎത്തെഴുന്നേ ല്പിൽ വിശ്വസിക്കുകയില്ലെന്നു പ്രസ്താവിച്ച 'തോമ്മ സ്' എന്ന ശിഷ്യനെ വിശ്വസിപ്പിക്കുന്നതിനു ഒരിക്ക ലും, അസ്ഥിരനും അവിവേകിയും പക്ഷെ ഭഗവൽശി ഷ്യവൎഗ്ഗചൂഡാമണിയുമായ 'പീററർ' എന്ന ശിഷ്യ നു ഭഗവാനോടുള്ള ഭക്തിസ്നേഹവിശ്വാസാദികളെ സ്ഥിരപ്രതിഷ്ഠിതമാക്കുന്നതിനു മററാരിക്കലും ഇ ങ്ങനെ രണ്ടുപ്രാവശ്യം ഭഗവാൻ സ്വശിഷ്യൎക്ക പിന്നീ ടു പ്രത്യക്ഷനായി.

അതിന്റെശേഷം യേശുദേവന്റെ അകാലനി ൎയ്യാണത്തെപ്പററി സംഭാഷിച്ചുകൊണ്ടു 'എമ്മെയൂസ്' എന്ന ഗ്രാമത്തിലേക്കു സഞ്ചരിച്ചുകൊണ്ടിരുന്ന രണ്ടു ഭഗവൽ ഭക്തന്മാൎക്ക ക്രിസ്തുദേവൻ പ്രത്യക്ഷപ്പെട്ടു, അവൎക്ക് അജ്ഞേയമായവിധത്തിൽ സംഭാഷിച്ചുകൊ ണ്ടു അവരോടുകൂടെ യാത്രചെയ്തു. ക്രിസ്തു ലോകര ക്ഷണാൎത്ഥം ഉദയം ചെയ്ത ദൈവപുത്രനാണെന്നു ത

ങ്ങാം വിശ്വസിച്ച അദ്ദേഹത്തിന്റെ ശിഷ്യവൃന്ദത്തിൽ ചേൎന്നതും, അദ്ദേഹത്തിന്റെ മഹദ്വാക്യങ്ങളെ തങ്ങാം അക്ഷരംപ്രതി അനുസരിച്ചതും, ഒടുവിൽ ജൂതപ്രമാണികാം ഭഗവാനെ ഹനിച്ചതും എല്ലാം വിവരിച്ചുകൊണ്ടു അവർ പോകുകയായിരുന്നു. അവരുടെ അന്തൎഗ്ഗതം അറിവാനായി ഭഗവാൻ അവരുടെ സംഭാഷണ വിഷയത്തിൽ ജിജ്ഞാസുവായി, അവരുടെ മനോഗതികളെല്ലാം അവരുടെ പ്രസ്താവനകളിൽ നിന്നുതന്നെ മുഖദാവിൽ ഗ്രഹിച്ചശേഷം ഭഗവാൻ അവൎക്ക് ഈശ്വരപ്രോക്തങ്ങളായ വേദവാക്യങ്ങളെ ഉദാഹരിച്ചു ഉപദേശം ചെയ്തുതുടങ്ങി. മരണമടഞ്ഞ പുണ്യാത്മാക്കളായ യതിവൎയ്യന്മാർ ക്രിസ്തുവിനെപ്പററി ഉപന്യസിച്ചിരുന്ന ഭാഗങ്ങളെ ഭഗവാൻ അവരെ അനുസ്മരിപ്പിച്ചു. ലോകരക്ഷണാൎത്ഥം അവതാരം ചെയ്യുന്ന ക്രിസ്തു ശത്രുക്കളാൽ ഹനിക്കപ്പെട്ടിട്ടു മരണത്തിന്റെ മൂന്നാംദിവസം മരണശൃംഖലകളെ ശിഥിലീഭവിപ്പിച്ചു വിജയശ്രീലാളിതനായി ഉയൎത്തെഴുന്നേററു സ്വൎഗ്ഗാരോഹണം ചെയ്യുമെന്നു ഋഷിപുംഗവന്മാർ വേദങ്ങളിൽ പ്രവചിച്ചിരുന്നതു് അവർ വിസ്മരിച്ചതിനെപ്പററി ഭഗവാൻ അവരെ കഠിനമായി ശാസിച്ചു.

അങ്ങനെ സംസാരിച്ചു അവർ 'എമ്മെവൂസ്' എന്ന ഗ്രാമത്തിനോടു സമീപിച്ചു. ഭഗവാൻ തങ്ങളോടുകൂടി നിശാവേളകഴിക്കുന്നതിനു അവർ അദ്ദേഹത്തെ നിൎബ്ബന്ധിച്ചു. അദ്ദേഹം അവരോടുകൂടെ അവർ രാത്രിതാമസിച്ച ഭവനത്തിൽ എത്തി അവരു

ടെ അത്താഴത്തിൽ പങ്കുകൊള്ളുന്നതിനു ഭാവിച്ചു. അവർ ഭക്ഷിക്കുന്നതിനു ആരംഭിച്ചപ്പോൾ ഭഗവാൻ ഭക്ഷ്യപദാൎത്ഥങ്ങൾ എടുത്തു അവയുടെമേൽതന്റെ അനുഗ്രഹവചസ്സുകൾ വൎഷിച്ചു. അപ്പോൾ ഭഗവൽശിഷ്യരുടെ നേത്രദ്വയത്തെ ആവരണംചെയ്തിരുന്ന അന്ധകാരപടലം തിരോധാനംചെയ്തു. തങ്ങളുടെ മുമ്പിൽ ആസനസ്ഥനായിരിക്കുന്ന ആൾ ക്രൂശാരോഹണംചെയ്ത ക്രിസ്തുഭഗവാനാണെന്നു അവൎക്കു ബോധംവന്നു. അവർ വീണ്ടും ഭഗവാനെ ദീപ്തനേത്രങ്ങളാൽ ആശ്ചൎയ്യകുതൂഹല ചിത്തവൃത്തികളായി വീക്ഷിക്കുന്നതിനു ഭാവിച്ചപ്പോൾ ഭഗവാൻ അവരുടെ മദ്ധ്യത്തിൽനിന്നു അന്തൎദ്ധാനം ചെയ്തുകഴിഞ്ഞു.

ഇങ്ങനെ ഭഗവാൻ ഓരോ ആവശ്യനിവൃത്തിക്കവേണ്ടി സ്വശിഷ്യൎക്കു പ്രത്യക്ഷപ്പെട്ടുകൊണ്ടിരുന്നു. ഒരിയ്ക്കൽ ഭഗവൽ ശിഷ്യഗണം ഭഗവൽ പാദാരവിന്ദങ്ങളെസ്മരിച്ചും ഭഗവാന്റെ പുനർദ്ദൎശനത്തിനായി കാംക്ഷിച്ചും ദിനരാത്രങ്ങൾ എണ്ണിയെണ്ണികഴിക്കുമ്പോൾ ക്രിസ്തുദേവൻ സ്വൎഗ്ഗാരോഹണം ചെയ്തദിനത്തിൽ ഭഗവാൻ അവൎക്കു വീണ്ടും പ്രത്യക്ഷനായി. സച്ചിദാനന്ദനായും ദിവ്യസ്വരൂപനായും ഭൂലോക സ്വൎഗ്ഗപാതാളങ്ങളുടെ സൎവ്വാധിപതിയായും വൎത്തമാന ഭൂതഭാവികാലങ്ങളുടെ നിയന്ത്രകനായും, ജഗന്മയനായും, തങ്ങളുടെ മുമ്പിൽ ആവിൎഭവിച്ച സുകുമാരകളേബരനായ ശ്രീയേശുഭഗവാനെ സ്വശിഷ്യഗണം കണ്ടു സാഷ്ടാംഗപ്രണാമം ചെയ്തു.

ഭഗവാൻ അവരെ അവരുടെ കൃത്യവിലോപത്തിലും, ധൈര്യവിഹീനതയിലും, അവിശ്വാസത്തിലും കുററാരോപണം ചെയ്തു് അവരെ 'ബെഥാന്യാ' എന്ന സ്ഥലത്തേക്കു് ആനയിച്ചു. അവിടെവെച്ചു ശ്രീയേശുഭഗവാൻ സ്വശിഷ്യഗണത്തിനു ഇങ്ങനെ തൻെറ അന്ത്യസന്ദേശം നൽകി:- "എൻെറ ശിഷ്യരും എന്നിലുള്ള ഭക്തിബഹുമാനസ്നേഹാദരവുകളാൽ പ്രചോദിതരുമായ എൻെറ വാത്സല്യഭാജനങ്ങളെ! എനിക്കു ഭൂലോകസ്വർഗ്ഗപാതാളങ്ങളുടെ അവിഛിന്ന കർത്തൃത്വം ഇതാ ലഭിച്ചിരിക്കുന്നു. എൻെറ ശിഷ്യവർഗ്ഗവും എൻെറ അനുയായികളുമായ നിങ്ങൾ എൻെറ മഹൽപ്രവൃത്തികൾക്കും, എൻെറ ലോകോദ്ധാരണപരിശ്രമങ്ങൾക്കും, മനുഷ്യവർഗ്ഗത്തിൻെറ പാപനിവാരണത്തിനു വേണ്ടിയുള്ള എൻെറ മരണത്തിനും, മാരണപ്രഭുവിൻെറ ദുർബ്ബലങ്ങളായ ശൃംഖലകളെ ഭേദിച്ചു ഞാൻ മൂന്നാംദിനത്തിൽ ഉയിർത്തെഴുന്നേററതിനും ദൃക്സാക്ഷികളാകുന്നു. അതിനാൽ ഭൂലോകത്തിൻെറ സകല ഭാഗങ്ങളിലേക്കും നിങ്ങൾ യാത്രചെയ്തു് എൻെറ സന്ദേശത്തെ ഉച്ചനീചഭേദമില്ലാതെ സകലരോടും ഉൽബോധിപ്പിപ്പിൻ. ലോകാന്ത്യത്തോളം ഞാൻ നിങ്ങളോടുകൂടെ വസിക്കും."

എന്നുപറഞ്ഞു് സർവ്വലോകനിയന്താവും പരമകാരുണികനും, സർവ്വജഗന്മയനും, ഭക്തവത്സലനും, അഖണ്ഡസച്ചിദാനന്ദനുമായ മഹാദൈവത്തിൻെറ സാക്ഷാൽ അവതാരമായ ശ്രീയേശുദേവൻ സ്വഹസ്തദ്വയത്തെ ഉയർത്തി, ഭഗവാനോടുള്ള ഭക്തിപാരവശ്യ

ത്താൽ നമ്രമുഖരും അഞ്ജലീബദ്ധരുമായിരുന്ന സ്വ ശിഷ്യവർഗ്ഗത്തെ അനുഗ്രഹിച്ചു.

ഭഗവാൻ ശിഷ്യവർഗ്ഗത്തെ അനുഗ്രഹിച്ചുകൊണ്ടിരിക്കുമ്പോൾതന്നെ അദ്ദേഹം അവരെ വേർപെട്ടു വിയന്മാർഗ്ഗത്തിലേക്കു ഉയന്നു. അങ്ങനെ മേല്പോട്ടു ഉയന്നു് ഭഗവാൻ തിരോധാനം ചെയ്തു. സ്വർഗ്ഗത്തിലേക്കുള്ള പ്രയാണത്തെ സ്വ ശിഷ്യഗണം അത്ഭുതപാരവശ്യത്തോടുകൂടെ വീക്ഷിച്ചു. ഭഗവാൻ തങ്ങളിൽനിന്നു വേർപെട്ടപ്പോൾ അവർ സാഷ്ടാംഗപ്രണാമം ചെയ്തു് ആ പുണ്യാത്മാവിനെ വന്ദിച്ചു. ഭഗവാൻെറ അന്തർദ്ധാനത്തിനുശേഷം അവർ ജറുസലേമിലേക്കു സന്തോഷോന്മത്തരായി തിരിച്ചുപോന്നു.

---